## പ്രതിഭാ മത്സരവേദിയിൽനിന്നും



## സൺഡേസ്കൂൾ പ്രതിഭകൾ (2019)

**PRAVEEN**



**AMAL TOM PAUL**
Mar Gregorios Njaliyakuzhi, Kottayam

**VIJNANI**



**AARON JOHN PHILIPOSE**
Mar Barsauma Vazhamuttom

**VAGMITHILAKOM**



**MATHEW P EDAYIL**
St George Thumpamon

**GANASUGANDHI**



**MERIN MATHEW**
St Johns Chemmanthoor
Kottarakkara-Punalur

**VEDAVACHANABHUSHAN**



**CHRISTY SARA THOMAS**
Mar Gregorios, Thumpamon

**VEDAVACHANABHUSHAN**



**DIYA ELZA VARGHESE**
St George, Kuzhimattom, Kottayam




ORTHODOX SYRIAN SUNDAY SCHOOL ASSOCIATION OF THE EAST

# THE SUNDAY SCHOOL

Vol. 6 • No. 1 • January-March 2020 • FOR PRIVATE CIRCULATION ONLY





## സൺഡേസ്കൂൾ പ്രവേശനോത്സവം

## കേന്ദ്രീകൃത മൂല്യനിർണ്ണയ ക്യാമ്പ്

CLASS 12 A+



**DIVYA DANIEL**

St. Peters Konnappara, Thumpamon

വേദപ്രവീൺ ഡിപ്ലോമാ പരീക്ഷയിൽ റഗുലർ വിഭാഗത്തിൽ
2019ൽ A+ ലഭിച്ച ഏക വിദ്യാർത്ഥിനി

THE SUNDAY SCHOOL
Vol. 6 • No. 1 • January - March 2020



*കേന്ദ്ര ഓഫീസ്*
**ദേവലോകം**
**കോട്ടയം-686 004**
**✆ 0481 2572890**
thesundayschoolossae@gmail.com

**An OSSAE Publication**
Printed at Alois Graphics
Kottayam-1, Tel: 0481 2569847
aloisgraphics@gmail.com

# താളുകൾ മറിക്കുമ്പോൾ

എഡിറ്റോറിയൽ

# "സൃഷ്ടി സ്രഷ്ടാവിനെ കണ്ടപ്പോൾ ചിരിച്ചു"

വലിയനോമ്പിലെ ഒന്നാം ഞായറാഴ്ച വി. സഭ അനുസ്മരിക്കുന്ന അത്ഭുതം 'കാനാവിലെ കല്ല്യാണത്തിന് കർത്താവ് വെള്ളം വീഞ്ഞാക്കി മാറ്റിയ' സംഭവം ആണല്ലോ? പ്രസ്തുത അത്ഭുതം ഹ്രസ്വമായ വാക്കിൽ വിവരിക്കുവാൻ ആവശ്യപ്പെട്ടപ്പോൾ സമർത്ഥനായ ഒരു കുട്ടി നൽകിയ വിവരണമാണ് "സൃഷ്ടി സ്രഷ്ടാവിനെ കണ്ടപ്പോൾ ചിരിച്ചു" എന്ന മനോഹരവും ഹ്രസ്വവുമായ പ്രതികരണം.

വി. യോഹന്നാന്റെ സുവിശേഷം രണ്ടാം അദ്ധ്യായം ഒന്നു മുതൽ പതിനൊന്ന് വരെയുള്ള വാക്യങ്ങളിൽ ഈ അത്ഭുതം വിവരിക്കുന്നു. പതിനൊന്നാം വാക്യത്തിൽ "യേശു ഇതിനെ അടയാളങ്ങളുടെ ആരംഭമായി ഗലീലയിലെ കാനാവിൽവച്ചു നിർവഹിച്ച് തന്റെ മഹത്വം വെളിപ്പെടുത്തി" എന്നാണ് യോഹന്നാൻ ശ്ലീഹാ വിവരിക്കുന്നത് (This begining of signs Jesus did in Cana of Galilee, and manifested His glory). യേശു ഒരു 'അത്ഭുത പ്രവർത്തകൻ' (Wonder worker) എന്ന നിലയിലല്ല, യോഹന്നാൻ ശ്ലീഹാ അവതരിപ്പിക്കുന്നത്; മറിച്ച് യേശുവിനാൽ നിർവഹിക്കപ്പെട്ട അത്ഭുതങ്ങൾ 'അടയാളങ്ങളാണ്' സമീപിച്ചിരിക്കുന്ന ദൈവരാജ്യത്തിന്റെ അടയാളങ്ങൾ! വീഴ്ച സംഭവിച്ച മനുഷ്യജാതിക്കും, സർവ്വപ്രപഞ്ചത്തിനും ഉണ്ടാകുവാനുള്ള പുനർക്രമീകരണവും തേജസ്കരണവുമാണ് യേശുക്രിസ്തുവിന്റെ മനുഷ്യാവതാര മഹാസംഭവത്തോടെ അനാവരണം ചെയ്തിരിക്കുന്നത്. ഈ മഹത്വരമായ പ്രക്രിയയുടെ ഉദ്ഘാടനമാണ് കാനാവിൽ വെള്ളം വീഞ്ഞാക്കി മാറ്റിയ സംഭവത്തിലൂടെ സമാരംഭിച്ചിരിക്കുന്നത്. അതുകൊണ്ട് "സൃഷ്ടി സ്രഷ്ടാവിനെ കണ്ടപ്പോൾ ചിരിച്ചു" എന്നത് മനുഷ്യാവതാരത്തിന്റെ മഹത്വവും ഉദ്ദേശ്യവും വ്യക്തമാകുന്ന മനോഹര വിവരണമാണ്.

വിവാഹ വിരുന്നിലെ ക്രിസ്തുവിന്റെ സാന്നിധ്യം, വി. ദൈവമാതാവിന്റെ സാന്നിധ്യം, ആത്മീയ അച്ചടക്കം, സൃഷ്ടിയുടെ രൂപാന്തരം തുടങ്ങി അനവധി ആശയങ്ങൾ ഈ അത്ഭുതം അടിസ്ഥാനപ്പെടുത്തി വിശകലനം ചെയ്യപ്പെടുന്നു. എന്നാൽ ദൈവരാജ്യം സമാഗതമായിരിക്കുന്നു എന്നതിന്റെ ആഹ്വാനമാണ് അത്ഭുത വിശദീകരണത്തിലൂടെ വി. യോഹന്നാൻ ശ്ലീഹാ നിർവ്വഹിക്കുന്നത്.

വലിയനോമ്പും യേശുക്രിസ്തുവിന്റെ മഹത്തരമായ കഷ്ടാനുഭവവും, വി. ഉയിർപ്പ് പെരുന്നാളും യഥാർത്ഥത്തിൽ ദൈവരാജ്യത്തിന്റെ പശ്ചാത്തലത്തിലാണ് ആചരിക്കേണ്ടതും, മനസ്സിലാക്കേണ്ടതും. കേവലം അനുഷ്ഠാനവും അനുസ്മരണവുമായി അധഃപതിക്കരുത്. നോമ്പാചാരണവും, പെരുന്നാളാഘോഷവും ദൈവരാജ്യത്തിന്റെ മുന്നൊരുക്കവും, മുന്നാസ്വാദനവും (Preparation and foretaste) ആകുന്നു.

അനുതാപത്തിന്റെ വാതിൽ തുറന്ന് മാനസാന്തരത്തിന്റെ അനുഭവത്തിൽ നമ്മെ സജ്ജമാക്കുന്ന ആത്മീയ ആയുധമാണ് പരിശുദ്ധ നോമ്പ്. ആത്മീയ വളർച്ചയുള്ള 'ദിവ്യ ഔഷധ'മായി പിതാക്കന്മാർ നോമ്പിനെ പ്രാർത്ഥനകളിൽ വിശദീകരിക്കുന്നു. "ആത്മാവിനാൽ ജഡത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിലോ നിങ്ങൾ ജീവിക്കും" (റോമർ 8:13). "അങ്കം പൊരുതുന്നവൻ ഒക്കെയും സകലത്തിലും വർജ്ജനം ആചരിക്കുന്നു" (1 കൊരി 9:25–27). വി. നോമ്പിലൂടെ നാം ജഡമോഹങ്ങളെ നിയന്ത്രിക്കുന്നു. 'നോമ്പ്' എന്ന വാക്കിന് 'ഉപവാസം' എന്ന പദമാണ് വി. വേദപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നത്. നോമ്പ് – നോ(യ്)മ്പ് – എന്നീ വാക്കുകൾക്ക് വ്രതം – ഉപവാസം – എന്നീ അർത്ഥങ്ങൾ ഉണ്ട്. പഴയ മലയാളത്തിൽ നോയ് – നോവ് – എന്നീ വാക്കുകളുടെ കേന്ദ്ര അർത്ഥം ദുഃഖം എന്നതാണ്. 'നോറ്റിരിക്കുക' എന്ന വാക്കിന്റെ നാനാർത്ഥമായി – കാത്തിരിക്കുക – ഉപവസിക്കുക എന്ന പദങ്ങൾ മലയാള ഭാഷാപ്രയോഗത്തിൽ സർവ്വസാധാരണമാണ്. (ശബ്ദതാരാവലി പേജ് 1129–30) 'നോമ്പ്'

എന്ന നാമപദത്തിന്റെ ക്രിയാരൂപമായ 'നോല്ക്കുക' എന്ന പദത്തിൽ 'അനുതപിക്കുക', 'വ്രതം അനുഷ്ഠിക്കുക', 'ഒരുങ്ങിയിരിക്കുക', 'കാത്തിരിക്കുക', 'ഉപവസിക്കുക' എന്നീ കർമ്മങ്ങൾ ഉൾക്കൊണ്ടിരിക്കുന്നു. അതുകൊണ്ട് അനുതാപവും വ്രതാനുഷ്ഠാനവും, ഉപവാസവും, ദണ്ഡനമസ്കാരവും നോമ്പനുഷ്ഠാനത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ്.

വി. വേദപുസ്തകത്തിൽ പഴയനിയമത്തിലും പുതിയ നിയമത്തിലും പ. നോമ്പിനെക്കുറിച്ച് ധാരാളം പ്രതിപാദനങ്ങൾ ഉണ്ട്. ദാവീദും (സങ്കീ. 35:13, 69:10, 109:24, 2 ശമുവേൽ 12:16) ദാനിയേലും (ദാനിയേൽ 9:3) യെഹെസ്കിയേലും (യെഹെ. 4:9) നെഹമ്യാവും (നെഹ. 1:4) എസ്രായും (എസ്രാ 8:21) ഉപവാസം അനുഷ്ഠിച്ചതായി വിവരിക്കുന്നു. മോശെയുടെ നോമ്പ് (പുറപ്പാട് 34:28) ഏലിയാവിന്റെ നോമ്പ് (1 രാജാ. 19:8) എന്നിവ യേശുവിന്റെ നോമ്പിനോട് (വി. മത്തായി 4:2, 4 cf - Dt. 8.3) ചേർത്ത് സഭയുടെ ആരാധനാ പാരമ്പര്യം വിവരിക്കുന്നു.

ഉപവാസം ഉദ്ദിഷ്ട കാര്യസാധ്യത്തിനുള്ള ഉപാധി അല്ല. ഉപവാസം 'സമരത്തിന്റെ' മാധ്യമവും അല്ല (അപ്പ. പ്ര. 23:12, 21, 1 രാജാ. 21:9–14). ചിലർ തെറ്റായി മനസ്സിലാക്കുന്നതുപോലെ ആരോഗ്യക്രമീകരണത്തിനുള്ള (Dieting) മാർഗ്ഗവുമല്ല. തെറ്റായ ആത്മപതനത്തെ യെശയ്യാ പ്രവാചകൻ ശക്തമായി വിമർശിക്കുന്നു (യെശ. 58:5). ശാരീരിക വികാരങ്ങൾ അതിനാൽതന്നെ തിന്മയല്ല; മറിച്ച് സ്വാർത്ഥതയും സുഖലോലുപതയും ലൗകിക നേട്ടങ്ങൾക്കായി ശാരീരിക കഴിവുകൾ വിനിയോഗിക്കുമ്പോഴാണ് അത് ജഡിക പ്രവൃത്തികളായി പരിണമിക്കുന്നത്. മാനസാന്തരമില്ലാത്ത ഉപവാസം വ്യർത്ഥമാണെന്നാണ് യേശു പഠിപ്പിച്ചത്. "മനുഷ്യന് അശുദ്ധി വരുത്തുന്നത് വായിലേക്കു ചെല്ലുന്നതല്ല, വായിൽനിന്നും പുറപ്പെടുന്നതത്രെ, അത് മനുഷ്യനെ അശുദ്ധനാക്കുന്നു" (മത്താ 15:11). ദൈവിക മനസ്സിന് (Will of God) നമ്മുടെ മനസ്സിനെ (Will of Human) അനുരൂപമാക്കുന്ന പ്രക്രിയയാണ് നോമ്പും ഉപവാസവും (യെശ. 58:3). പുതിയനിയമത്തിലെ ഉപവാസങ്ങളുടെ വിവരണം (ലൂക്കൊ. 2:37, അപ്പ. പ്ര. 10:30, 2 കൊരി. 6:5, അപ്പ. പ്ര. 14:23, 13:2; മത്താ. 4:2, യോഹ. 4:32–34) ഈ അർത്ഥം വ്യക്തമാക്കുന്നു.

ആദിമസഭയിൽ പ്രധാനപ്പെട്ട പെരുന്നാളുകളുടെ ഒരുക്കമായിട്ടാണ് നോമ്പും ഉപവാസവും രൂപപ്പെട്ടത്. A.D. 195–ൽ ജീവിച്ചിരുന്ന വി. ഐറേനിയോസും, വി. തെർത്തുല്യനും (A.D. 150-225) Paschal fast നെക്കുറിച്ച് പ്രതിപാതിക്കുന്നു. വലിയനോമ്പ് നാലാം നൂറ്റാണ്ടിൽ ആദിമസഭയിൽ ഒരു പതിവായി അനുഷ്ഠിച്ചുപോരുന്നു. "Testament of our Lord" (A.D. 350) "Apostolic Constitution" എന്നിവയിൽ നാല്പതുദിവസത്തെ നോമ്പിനെക്കുറിച്ച് പ്രതിപാദിക്കുന്നു. John Chrysostam (A.D. 400), കൈസര്യയിലെ യൗസേബിയോസ്, Hypolytus എന്നീ പിതാക്കന്മാരുടെ കൃതികളിലും നാല്പത് ദിവസത്തെ നോമ്പിനെക്കുറിച്ച് പ്രതിപാദനം ഉണ്ട്. A.D. 385ലെ Etheria യുടെ തീർത്ഥാടന (Piligrimage of Etheria) വിവരണത്തിൽ യെരുശലേമിൽ കർത്താവിന്റെ ഉയിർപ്പ് പെരുന്നാളിനോടനുബന്ധിച്ച് എട്ട് ആഴ്ച ഉപവാസം ഉള്ളതായി രേഖപ്പെടുത്തിയിരിക്കുന്നു.

'ശരീരം' ദൈവത്തിന്റെ ആലയമാണ്. ദൈവമന്ദിരം എന്ന നിലയിൽ ശരീരത്തെ വിശുദ്ധമായി സൂക്ഷിക്കണം. അതിനുള്ള ഉപാധിയാണ് ആരാധനയും, വി. കുർബ്ബാനാനുഭവവും, നോമ്പും ഉപവാസവും. സൺഡേസ്കൂൾ പഠനത്തിന്റെ പ്രധാന ഭാഗമാണ് ആരാധന. അധ്യാപകരും വിദ്യാർത്ഥികളും നിർബന്ധമായും വലിയനോമ്പ് പൂർണ്ണമായും അനുഷ്ഠിക്കണം. ജഡാഭിലാഷങ്ങളെ (ജഡം – ജീർണ്ണിക്കുന്നത്) നിയന്ത്രിച്ച് ആത്മീകരായി വളരുവാൻ വലിയനോമ്പും യേശുക്രിസ്തുവിന്റെ പുനരുത്ഥാനപ്പെരുന്നാളും നമ്മെ പ്രാപ്തരാക്കട്ടെ! "യേശുക്രിസ്തുവിനുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടുകൂടി ക്രൂശിച്ചിരിക്കുന്നു" (ഗലാ. 5:24).

***ഫാ. വർഗീസ് വർഗീസ്***
*OSSAE ഡയറക്ടർ ജനറൽ*

ആദ്ധ്യക്ഷ്യം

# ലോകത്തിന്റെ വെളിച്ചമായുദിച്ച യേശു തിരുജനന–ഉദയകാലത്തെ മുഖ്യസന്ദേശം



**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്**
**മെത്രാപ്പോലീത്ത**

## ആമുഖം

സഭയുടെ ആരാധനാ വർഷ(Liturgical Year)ത്തെ ഏഴു കാലങ്ങളായി (Liturgical Seasons) തിരിച്ചിരിക്കുന്നു.

1. സദ്വാർത്താ കാലം
2. തിരുജനന-ഉദയ കാലം
3. വലിയ നോമ്പ് കാലം
4. ഉയിർപ്പ് കാലം
5. പെന്തിക്കോസ്തി കാലം
6. ശ്ലീഹാ കാലം
7. സ്ലീബാ കാലം

ഈ ലേഖനം കുറിക്കുന്നത് തിരുജനന-ഉദയകാലത്താകയാൽ ഈ ആരാധനാകാലത്ത് സ്വാഭാവികമായും മനസിൽ ഉയർന്ന് വരുന്ന ചിന്തകൾ പങ്ക് വയ്ക്കാനാണ് ഉൾപ്രേരണ. തിരുജനന-ഉദയകാലത്തെ മുഖ്യപ്രമേയം 'ലോകത്തിന്റെ വെളിച്ചമായ യേശു' എന്ന് സംക്ഷേപിച്ച് പറയാം. ഈ ആരാധനാകാലത്ത് സഭ ആഘോഷിക്കുന്ന രണ്ട് പെരുന്നാളുകൾ നമ്മുടെ കർത്താവിന്റെ തിരുജനന പെരുന്നാളും (യൽദോ) നമ്മുടെ കർത്താവിന്റെ സ്നാനത്തെ അനുസ്മരിക്കുന്ന ദനഹാ അഥവാ ഉദയത്തിന്റെ പെരുന്നാളും ആകുന്നു. തിരുജനനപ്പെരുന്നാളിലെ വേദ വായനകളിലും തീജ്വാലയുടെ ശുശ്രൂഷാകർമ്മത്തിലും 'വെളിച്ചം' ഒരു പ്രധാന പ്രമേയമായി വരുന്നു. ഉദയപ്പെരുന്നാൾ (ദനഹാ) സംബന്ധിച്ചാകട്ടെ ആ നാമകരണത്തിൽ തന്നെ 'വെളിച്ചം' ഒരു മുഖ്യ വിഷയമായി വരുന്നുണ്ടല്ലോ. മുൻ സൂചിപ്പിച്ച പ്രകാരം തിരുജനന-ഉദയകാലത്തെ മുഖ്യപ്രമേയമായ പ്രകാശത്തിന് ആധാരമായും ഈ ആരാധനാകാലത്ത് ആകമാനം അന്തർധാരയായും വരുന്ന ഒരു വേദശകലം ഉദ്ധരിക്കട്ടെ, "ഇരുട്ടിൽ നടന്ന ജനം വലിയോരു വെളിച്ചം കണ്ടു; അന്ധതമസുള്ള ദേശത്ത് പാർത്തവരുടെമേൽ പ്രകാശം ശോഭിച്ചു"(യശ.9:2). ഈ പ്രവചന ഭാഗം തിരുജനനപ്പെരുന്നാളിലാണ് വായിക്കുന്നതെങ്കിലും വിശുദ്ധ മത്തായി ശ്ലീഹാ ഈ ഭാഗം നമ്മുടെ കർത്താവ് സ്നാനം സ്വീകരിച്ച ശേഷം പരസ്യശുശ്രൂഷ ആരംഭിക്കുന്ന സന്ദർഭം വിവരിക്കുമ്പോൾ ഉദ്ധരിക്കുന്നു (മത്താ. 4:15). യഥാർത്ഥത്തിൽ, ആദിമസഭ നമ്മുടെ കർത്താവിന്റെ ജനനവും സ്നാനവും 'ദനഹാ' (ഉദയം) എന്ന പേരിൽ ഒറ്റ പെരുന്നാളായി ആഘോഷിച്ചു. പിൽക്കാലത്ത് മാത്രമാണ് രണ്ടു പെരുന്നാളായി തീർന്നത് എന്ന് സഭയുടെ ആരാധനാ പാരമ്പര്യം പരിശോധിക്കുമ്പോൾ കാണാനാവും. തിരുജനന-ഉദയകാലത്ത് സഭ ക്രമീകരിച്ചിരിക്കുന്ന വേദവായനകളും അനുഷ്ഠാനങ്ങളും ഈ ആരാധനാകാലത്തെ മുഖ്യപ്രമേയം പ്രസ്പഷ്ഠമാക്കുന്നവയത്രെ. അവയിൽ പ്രധാനമായവ ചുവടെ ചേർക്കുന്നു.

1. നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിൽ സന്ധ്യാനമസ്ക്കാരത്തോടു ചേർന്ന സുവിശേഷവായന യോഹ. 1:1-17 വരെ അത്രെ. ഈ ഭാഗത്ത് വചനമായ ദൈവം മനുഷ്യരുടെ വെളിച്ചമായിരുന്നുവെന്നും ജഡമായിത്തീർന്ന വചനം "നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങളവന്റെ തേജസ് പിതാവിൽനിന്ന് ഏകജാതനായവന്റെ തേജസ്സായി കണ്ടു" എന്നും യോഹന്നാൻ സാക്ഷ്യപ്പെടുത്തുന്നു (യോഹ. 1:4,14). വീണ്ടും, "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് കർത്താവ് പ്രഖ്യാപിക്കുന്ന

തായി യോഹന്നാൻ തന്നെ രേഖപ്പെടുത്തുന്നു (യോഹ. 8:12). നമ്മുടെ കർത്താവിന്റെ തിരുജനനം സംബന്ധിച്ച വിവരണം വിശുദ്ധ മത്തായിയും വിശുദ്ധ ലൂക്കോസും എഴുതുന്ന സുവിശേഷങ്ങളിൽ കാണുന്നുണ്ട്. എന്നാൽ വിശുദ്ധ മർക്കോസും വിശുദ്ധ യോഹന്നാനും എഴുതുന്ന സുവിശേഷങ്ങളിൽ കാണുന്നില്ല. അതേസമയം തന്നെ വിശുദ്ധ യോഹന്നാൻ നമ്മുടെ കർത്താവിന്റെ തിരുജനനത്തിന്റെയും മനുഷ്യാവതാരത്തിന്റെ തന്നെയും ആഴമായ പൊരുൾ 1:1-17 വരെ ഭാഗത്ത് സംക്ഷിപ്തമായി അവതരിപ്പിക്കുന്നു. അവിടെ വെളിച്ചം, തേജസ് എന്നീ പദങ്ങൾക്ക് വളരെ പ്രസക്തിയുള്ളതായി നാം കാണുന്നുമുണ്ട്.

2. തിരുജനനപ്പെരുന്നാളിൽ വിശുദ്ധ കുർബ്ബാനയ്ക്ക് വായിക്കുന്ന സുവിശേഷഭാഗം വി. മത്തായി 2:1-12 വരെ അത്രെ. വിദ്വാൻമാർ കിഴക്ക് കണ്ട നക്ഷത്രത്തെളിച്ചവും അതവരെ നയിച്ച് യേശു പിറന്നിടം വരെ കൊണ്ടുചെന്ന് എത്തിക്കുന്നതും വളരെ പ്രതീകാത്മവും അർത്ഥപൂർണ്ണവുമാകുന്നു. ലോകത്തിന്റെ പ്രകാശമായ ഉദയസൂര്യന്റെ ആഗമനം വിളിച്ചറിയിക്കുകയാണ് കിഴക്ക് കണ്ട നക്ഷത്രം. ഇതേപോലെ തന്നെ പ്രതീകാത്മവും അർത്ഥപൂർണ്ണവുമാണ് വിശുദ്ധ ലൂക്കോസ് രേഖപ്പെടുത്തുന്ന പ്രകാരം രക്ഷകൻ പിറന്നിരിക്കുന്നുവെന്ന സദ്വാർത്ത ആട്ടിടയരെ അറിയിക്കാൻ ദൂതനെത്തുമ്പോൾ "കർത്താവിന്റെ തേജസ് അവരെ (ആട്ടിടയരെ) ചുറ്റിമിന്നി" എന്നതും (ലൂക്കോസ് 2:9). ഈ വാക്യം തിരുജനനപ്പെരുന്നാളിലെ തീജ്വാലയുടെ ശുശ്രൂഷയിൽ വായിക്കുന്ന സുവിശേഷഭാഗത്തുൾപ്പെടുന്നു (ലൂക്കോ. 2:1-20).

3. നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിലെ സുപ്രധാനമായ അനുഷ്ഠാനം തീജ്വാലയുടെ ശുശ്രൂഷ യത്രെ. മുൻപറഞ്ഞ എല്ലാ വേദഭാഗങ്ങളുടെയും പൊരുൾ ഈ കർമ്മത്തിലൂടെ അന്വർത്ഥമായിത്തീരുന്നു. വെളിച്ചമായുദിച്ച തേജോമൂർത്തിയായ നാഥനെ കാണാനുള്ള തീർത്ഥയാത്രയാണ് ഈ ശുശ്രൂഷയോടു ചേർന്ന പ്രദക്ഷിണം. മനുഷ്യരുടെ വെളിച്ചമായി വന്ന വചനമാം ദൈവത്തെ, (യോഹ. 1:4), പിതാവിൽനിന്നുള്ള ഏകജാതനായവന്റെ തേജസ്സായിക്കണ്ട വചനമാം ദൈവത്തെ (യോഹ.1:14) തേടിയുള്ള യാത്ര. കിഴക്കുകണ്ട നക്ഷത്രത്താൽ നയിക്കപ്പെട്ട വിദ്വാന്മാരൊപ്പം ഉദയസൂര്യനായ നാഥനെ കണ്ടു കാഴ്ചയർപ്പിക്കാനുള്ള അനുയാത്ര. എല്ലാ പ്രദക്ഷിണങ്ങളും ദൈവസന്നിധിയിൽ നിന്ന് -ദേവാലയത്തിൽ നിന്ന്- ദൈവസിംഹാസനത്തിന് (ത്രോണോസ്സ്) മുമ്പിൽ നിന്ന് പുറപ്പെട്ട് ദൈവസന്നിധിയിലെത്തിച്ചേരുന്ന പ്രയാണമാകുന്നു എന്നോർക്കാം. പ്രകാശത്തിൽനിന്ന് പ്രകാശപൂർണ്ണതയിലേക്കുള്ള ജീവിതയാത്രയുടെ പ്രതീകമാണ് പ്രദക്ഷിണം. ഇവിടെ പ്രതീകം ഒരേസമയം സൂചികയും ജീവിതം തന്നെയുമായി ആധ്യാത്മികാന്വേഷിക്ക് അനുഭവപ്പെടുകയായി.

4. തിരുജനനം (യൽദോ) ഉദയം (ദനഹോ) തന്നെ എന്ന് പിതാക്കന്മാർ കാണുന്നു. തിരുജനനപ്പെരുനാൾ പഴയ നിയമവായനയിൽ യശ. 9:1-7 ഉൾപ്പെടുത്തിയിരിക്കുന്നതു തന്നെ ഇതിന് തെളിവായി ചൂണ്ടിക്കാണിക്കാം. യശ. 9:2 ൽ 'പ്രകാശം ശോഭിച്ചു' എന്ന പ്രയോഗത്തിൽ സുറിയാനി പരിഭാഷയിൽ ദനഹോ എന്നതിന്റെ ക്രിയാരൂപം കൊടുത്തിരിക്കുന്നു. വിശുദ്ധ മത്തായി ഈ പ്രവചനഭാഗം ഉദ്ധരിക്കുന്നിടത്തും (4:15) സുറിയാനി പരിഭാഷയിൽ ദനഹോ തന്നെ ക്രിയാരൂപമായി ഉപയോഗിച്ചിരിക്കുന്നു. യശ. 9:2 ന്റെ സ്വാധീനം കർത്താവിന്റെ മുന്നോടിയായ യോഹന്നാന്റെ പിതാവ് സഖറിയായുടെ പ്രവചനഗീതത്തിലും കാണാൻ കഴിയും, ഈ ഗീതത്തിലെ പ്രസക്തഭാഗം ലൂക്കോസ് 1:78,79 എന്നീ വാക്യങ്ങളാകുന്നു, "ഇരുളിലും മരണ നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശിച്ചു,..... ആ ആർദ്രകരുണയാൽ ഉയരത്തിൽ നിന്ന് ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു". ഇവിടെ പ്രകാശിച്ചു എന്ന പദത്തിന് ഗ്രീക്കുമൂലത്തിൽ ഉദയം എന്നതിന്റെ ഗ്രീക്കു തത്സമമായ എപ്പിഫനി എന്ന പദത്തിന്റെ ക്രിയാരൂപവും ഉദയം എന്ന പദത്തിന് സുറിയാനി പരിഭാഷയിൽ ദനഹോ എന്നും ഉപയോഗിച്ചിരിക്കുന്നു. സഖറിയാവിന്റെ പ്രവചനഗീതത്തിൽ ഈ വാക്കിലൂടെ യേശുവിന്റെ ജനനം പ്രധാനമായും, യേശുവിന്റെ രക്ഷാകരജീവിതവും പ്രവർത്തനവും പൊതുവായും സൂചിപ്പിക്കുന്നു എന്ന് പറയാം. ഈ വിശകലനത്തിലൂടെ യേശുവിന്റെ തിരുജനനത്തെ ഉദയമായി പിതാക്കൻമാർ കണ്ടിരുന്നു എന്ന് വെളിവായി വരുന്നു. അതേ സമയം തന്നെ യൽദോയും ദനഹോയും ഒരു പെരുനാളിന്റെ രണ്ടു ഭാഗങ്ങളായി രണ്ടു ദിനങ്ങളിൽ (ഡിസംബർ 25, ജനുവരി 6) ആഘോഷിക്കുന്നു എന്നും നാം തിരിച്ചറിയണം.

5. നമ്മുടെ കർത്താവിന്റെ സ്നാനവും ഉദയം തന്നെ. യോർദ്ദാൻ നദിയിൽ സ്നാനം സ്വീകരിക്കുന്ന തോടെ ലോകത്തിന് വെളിച്ചമായി കർത്താവ് കാണപ്പെടുകയായി, കടന്നു വരികയായി. ഇത് യശ. 9:2ലെ പ്രവചന പൂർത്തീകരണമായി വിശുദ്ധ മത്തായി വ്യാഖ്യാനിക്കുന്നു (4:14,15). മുക്കുവസഹോദരരായ പത്രോസിനെയും അന്ത്രയോസിനേയും യാക്കോബിനേയും യോഹന്നാനേയും തുടർന്ന് ഫീലിപ്പോസിനേയും നഥനയേലിനേയും യേശു അഭിമുഖീകരിക്കുന്നു, വിളിക്കുന്നു, അവർ അവനെ അനുഗമിക്കുന്നു. ദനഹാപ്പെരുന്നാളിനുശേഷമുള്ള ഞായറാഴ്ചകളിലെ സുവിശേഷ വായനകൾ ഇതു സംബന്ധിച്ചത്രെ (മത്താ. 4:17-22; യോഹ 1:35-51). വള്ളവും വലയും വിട്ട് വീടിനേയും വീട്ടാരേയും ഉപേക്ഷിച്ച് തന്നെ അനുഗമിക്കുന്ന ശിഷ്യരോട്, 'ലോകത്തിന്റെ വെളിച്ചമായ എന്നോടുചേർന്നു നടക്കുന്ന നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു' എന്ന് കർത്താവ് കല്പിക്കുന്നു (യോഹ. 8:12; മത്താ. 5:14). ലോകത്തിന്റെ വെളിച്ചമായുദിച്ച യേശുവിനെ സ്വീകരിച്ച് സ്വയം വെളിച്ചമാവുക; ഒരുകൈത്തിരിയായി പുറപ്പെട്ട് ലോകത്തിന് വെളിച്ചമാവുക.

6. നാം സ്വീകരിക്കുന്ന വിശുദ്ധ മാമോദീസ വീണ്ടും ജനനമാണല്ലോ. ഇത് ഉദയവും പ്രകാശനവുമായി വിവരിക്കുന്ന ഭാഗങ്ങൾ വിശുദ്ധ മാമോദീസാ ശുശ്രൂഷയിൽ കാണാനാവും. ഉദാഹരണമായി, "മേലുള്ള സൈന്യങ്ങളുടെ ദൈവമായ കർത്താവേ, ദിവ്യോപദേശം സ്വീകരിക്കുന്ന ഈ ദാസനെ/ദാസിയെ അനുഗ്രഹിക്കേണമേ. ഈ ലോക വ്യർത്ഥതയെ ഗ്രഹിക്കത്തക്കവണ്ണം ഇവന്റെ/ഇവളുടെ മനോനയനങ്ങളെ പ്രകാശിപ്പിക്കണമേ" എന്ന് പ്രാർത്ഥിക്കുന്നു. വീണ്ടും സ്നാനാർത്ഥിയുടെ നാമം ജീവന്റെ പുസ്തകത്തിൽ എഴുതണമേ എന്നപേക്ഷിച്ചുകൊണ്ട് ഇങ്ങനെ പ്രാർത്ഥിക്കുന്നു, "പ്രകാശദാതാവും ആത്മശരീരങ്ങളെ പ്രകാശിപ്പിക്കുന്നവനും അന്ധകാരത്തിൽ നിന്നും പ്രകാശം ഉദിക്കുവാൻ അരുളിച്ചെയ്യുകയും ഞങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കുകയും ചെയ്തവനുമായ..... കരുണയുള്ള കർത്താവേ വിശുദ്ധമായ ആഹ്വാനത്താൽ അന്ധകാരത്തിൽനിന്നും മാർഗ്ഗഭ്രംശത്തിൽനിന്നും നിന്റെ യഥാർത്ഥ ജ്ഞാനത്തിലേക്ക് (പ്രകാശത്തിലേക്ക്) നീ ഇപ്പോൾ വിളിച്ചിരിക്കുന്ന ഈ ദാസന്റെ/ദാസിയുടെ നാമം നിന്റെ ജീവഗ്രന്ഥത്തിൽ എഴുതണമേ". സ്നാനാർത്ഥിയെ ദിവ്യോപദേശത്തിലൂടെ അറിവിന്റെ പ്രകാശത്തിലേക്ക് നയിക്കുന്ന ഒരു ഘട്ടം സഭ വേർതിരിച്ചിരിക്കുന്നു. അതിന്റെ പരിസമാപ്തിയാണ് സ്നാന സന്ദർഭത്തിലുള്ള പേർ ചാർത്തൽ. ഇങ്ങനെ സ്നാനം സ്വീകരിച്ചയാളിനെ **പ്രകാശിതൻ** എന്നു വിളിച്ചിരിക്കുന്നു (എബ്രായർ 6:4). നമ്മുടെ കർത്താവിന്റെ സ്നാന സന്ദർഭം പരിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള അറിവ് ലോകത്തിന് വെളിപ്പെടുകയായിരുന്നു (ഉദിക്കുകയായിരുന്നു) "നീ എന്റെ പ്രിയപുത്രൻ; നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന് അരുളിച്ചെയ്യുന്ന പിതാവിന്റെ സാന്നിധ്യം; (മർക്കോ. 1:11) യോർദ്ദാൻ നദിയിൽ ഇറങ്ങി സ്നാനം സ്വീകരിക്കുന്ന പുത്രന്റെ സാന്നിധ്യം; പ്രാവിന്റെ രൂപത്തിൽ പൊരുന്നി ഇറങ്ങി പുത്രന്റെമേൽ നിവസിക്കുന്ന പരിശുദ്ധാത്മ സാന്നിധ്യം (മർക്കോ. 1:10); ഇങ്ങനെ പിതൃപുത്ര പരിശുദ്ധാത്മവാം ത്രിയേക ദൈവത്തെക്കുറിച്ചുള്ള അറിവുദിക്കുന്ന നിമിഷമാണ് കർത്താവിന്റെ സ്നാന സന്ദർഭം. ഓരോ ഭക്തനും/ഭക്തയും വിശുദ്ധ സ്നാനത്തിലൂടെ ഈ അറിവിന്റെ വെളിച്ചത്തിലേക്ക് ഉപനയിക്കപ്പെടുന്നു. ഇക്കാരണത്താൽ കർത്താവിന്റെ സ്നാനവും ഭക്തന്റെ സ്നാനവും ഉദയം (ദനഹാ) തന്നെ. ഇങ്ങനെ കർത്താവിന്റെ തിരുജനനവും സ്നാനവും ഉദയമായി (ദനഹാ) ആയി ഭവിക്കുന്നു.

## ഉപസംഹാരം

ജനനം - വീണ്ടും ജനനം (സ്നാനം), അനുഗമനം-ശിഷ്യത്വം, ഉദയം-പ്രകാശനം എന്നീ പദങ്ങളുടെ ചേരുവകളും അവയിൽ നിന്നുൽപന്നമാവുന്ന ആശയങ്ങളും ആഹ്വാനങ്ങളും താളലയ നിബന്ധമായൊഴുകുന്ന കാവ്യമായി, സംഗീതമായി, ആധ്യാത്മികാസ്വാദനമായി അനുഭവപ്പെടുന്നു. ആരാധനാകാലങ്ങളിലെ വേദവായനകളും അനുഷ്ഠാനങ്ങളും അവയെ ആധാരമാക്കി പിതാക്കൻമാരെഴുതുന്ന അനുധ്യാനങ്ങളും ആലോചനകളും ഭക്തർക്ക് അത്യന്തം സുന്ദരവും ആകർഷണീയവുമായിത്തീരുന്നു. തിരുജനന-ഉദയകാലത്തെ സംബന്ധിച്ച സുക്ഷ്മവും സ്വച്ഛവുമായ പഠനം ഈ തിരിച്ചറിവ് ഉറപ്പിക്കുന്നതിന് നമ്മെ സഹായിക്കും. ആത്മീയോൽക്കർഷത്തിലേക്ക് നയിക്കും.

പാഠപുസ്തക പഠനം



ക്ലാസ് 9, യൂണിറ്റ് 1, പാഠം 9

# വി. പൗലോസ് ശ്ലീഹായുടെ മൂന്നാം മിഷനറിയാത്ര

എ.ഡി. 53–57

**ഫാ. ഏലിയാസ് കെ. വി.**

## അപ്പൊസ്തല പ്രവൃത്തികൾ 18:23 മുതൽ

- വേദഭാഗം അദ്ധ്യാപകൻ ശ്രദ്ധിച്ച് വായിച്ചിരിക്കണം
- സത്യവേദപുസ്തകത്തിനൊടുവിലെ ഭൂപടം നോക്കി പൗലോസ് ശ്ലീഹാ നടത്തിയ യാത്രാ സ്ഥലങ്ങൾ മനസ്സിലാക്കണം.

ഈ യാത്ര തുടങ്ങിയത് അന്ത്യോഖ്യയിൽനിന്ന്. സമാപനം യെരുശലേമിൽ. യെരുശലേമിൽനിന്ന് ബന്ധിതനായി റോമിലേയ്ക്ക് പോകുകയാണ് തുടർന്ന്. ഏകദേശം നാലുവർഷം ദൈർഘ്യമുള്ള യാത്രയായിരുന്നു മൂന്നാംയാത്ര. മുൻപു സന്ദർശിച്ച് സ്ഥാപിച്ച സഭകളെ സന്ദർശിച്ച് അവരെ വിശ്വാസത്തിൽ ഉറപ്പിച്ചശേഷം (18:23) എഫേസോസിലെത്തുന്നു (19:1). ഇവിടെ മൂന്നുവർഷത്തിലധികം കാലം താമസിച്ച് സുവിശേഷവേല നിർവഹിച്ചു. മൂന്നുമാസം പള്ളിയിലും (19:8) പിന്നെ തുറന്നൊസിന്റെ പാഠശാലയിൽ രണ്ടു സംവത്സരത്തോളവും (19:10). ആസ്യദേശത്തെ ഒരു പ്രധാന നഗരമായിരുന്നു എഫേസോസ്. അർത്തെമീസ് ദേവിയുടെ പ്രതിഷ്ഠയും ആ ദേവിയുടെ വിഗ്രഹം ഉണ്ടാക്കി വില്പന നടത്തുന്ന ഒരു സാമൂഹ്യ-സാമ്പത്തിക വ്യവസ്ഥിതിയും എഫേസോസിന്റെ പ്രത്യേകത ആയിരുന്നു.

ഈ യാത്രയിൽ പൗലോസ് കടന്നുപോയ സ്ഥലങ്ങൾ: അന്ത്യോഖ്യ, ഗലാത്യ, ഫ്രുഗ്യ ദേശങ്ങൾ, എഫേസോസ്, മക്കദോന്യ, ത്രോവാസ്, അസ്സൊസ്, മിതുലെന, സാമൊസ്, മിലെത്തോസ്, കോസ്, രൊദൊസ്, പത്തര, സോർ, പ്തൊലെമായിസ്, കൈസര്യ, യെരുശലേം.

ഈ സ്ഥലങ്ങളെല്ലാം സത്യവേദപുസ്തകത്തിനൊടുവിൽ 'അപ്പോസ്തോലനായ പൗലോസ് യാത്ര ചെയ്ത ദേശങ്ങൾ' എന്ന ഭൂപടത്തിൽ അടയാളപ്പെടുത്തിയിട്ടുണ്ട്. അത് നോക്കി മനസ്സിലാക്കി ക്ലാസ്സിൽ പരിചയപ്പെടുത്തിക്കൊടുക്കണം.

## അല്പം നിർത്താം... ചിന്തിക്കാം

1. പൗലോസ് ശ്ലീഹായുടെ മൂന്നാം മിഷനറി യാത്ര ആരംഭിച്ചത് 'അന്തോഖ്യ'യിൽ നിന്നാണ് (അപ്പ. പ്ര. 18:23).
2. എഫേസോസ് ആസ്യപ്രവിശ്യയിലെ (Asia Minor) ഒരു പ്രധാന നഗരമായിരുന്നു (തലസ്ഥാനം).

അർത്തെമീസ് ദേവിയുടെ (യവന ദേവത) ഒരു ക്ഷേത്രവും പ്രതിഷ്ഠയും അവിടെ ഉണ്ടായിരുന്നു. ഈ ദേവിയുടെ രൂപങ്ങളുണ്ടാക്കി വില്പന നടത്തുന്ന ഒരു സമൂഹം അവിടെ ഉണ്ടായിരുന്നു. അതുകൊണ്ട് സാമ്പത്തികമായി വളരെ പുരോഗതി പ്രാപിച്ചിരുന്ന ഒരു നഗരമായിരുന്നു എഫേസോസ്. മന്ത്രവാദികളുടെയും ക്ഷുദ്രക്കാരുടെയും സങ്കേതമായിരുന്നു ഈ നഗരം.

**3. പൗലോസിന്റെ എഫേസോസിലെ പ്രവർത്തനങ്ങൾ**

i) യോഹന്നാന്റെ സ്നാനത്തെക്കുറിച്ചുമാത്രം അറിവുണ്ടായിരുന്നവരെ യേശുവിലുള്ള വിശ്വാസത്തിലേയ്ക്ക് കൊണ്ടുവന്ന് സ്നാനം

---

*ഫാ. കെ.വി. ഏലിയാസ്*
*പഴയസെമിനാരിയിൽ പഴയനിയമ വിഭാഗത്തിലെ അദ്ധ്യാപകനാണ്. സൺഡേസ്കൂൾ കൺട്രോളർ ഓഫ് എക്സാമിനേഷനായി പ്രവർത്തിച്ചു. ഇപ്പോൾ കണ്ടനാട് (ഈസ്റ്റ്) ഭദ്രാസന ഡയറക്ടറാണ്.*

നൽകി. അവർക്ക് പരിശുദ്ധാത്മാവ് ലഭിച്ചു (19:1-7).

ii) രണ്ടുവർഷക്കാലം തുറന്നൊസിന്റെ പാഠശാലയിൽ സംവദിച്ച് യഹൂദന്മാരെയും യവനന്മാരെയും ക്രിസ്തുവിലേയ്ക്ക് നയിച്ചു. രോഗികൾക്ക് സൗഖ്യം നൽകി (19:8-12).

iii) ദേശാന്തരികളായി നടക്കുന്ന മന്ത്രവാദികളെയും ക്ഷുദ്രക്കാരെയും ക്രിസ്തുവിലേയ്ക്കാകർഷിച്ചു. അവരുടെ പുസ്തകങ്ങൾ ചുട്ടുകളഞ്ഞു (19:13-20).

പൗലോസ് ആസ്യയിൽ ആയിരിക്കുമ്പോൾ ഉണ്ടായ ഒരു പ്രധാന സംഭവം അപ്പ. പ്ര. 19:23-41 ഭാഗത്ത് വിവരിക്കുന്നുണ്ട്. ഒരു കലഹത്തിന്റെ കഥയാണ്. ക്രിസ്തുമാർഗ്ഗം പ്രചരിച്ചപ്പോൾ അർത്തെമീസ് ദേവിയുടെ വിഗ്രഹ നിർമ്മാണ-വിപണന മേഖലയിൽ ഏർപ്പെട്ടിരുന്നവർക്കുണ്ടായ വ്യാപാരനഷ്ടമാണ് കലഹത്തിനു കാരണം. ദെമെത്രിയൊസ് എന്ന തട്ടാനാണ് കലാപത്തിന് നേതൃത്വം നൽകിയത്. ഗായൊസ്, അരിസ്തർഹൊസ് എന്നിവരെ (പൗലോസിന്റെ ശിഷ്യന്മാരായ മക്കദൊന്യക്കാർ) അവർ പിടികൂടി. കലഹം വർദ്ധിച്ചപ്പോൾ പട്ടണമേധാവിയുടെ കരുതലോടെയുള്ള ഇടപെടൽ രംഗം ശാന്തമാക്കി. (വേദഭാഗം ശ്രദ്ധയോടെ വായിക്കുക. പലപ്പോഴും കലഹത്തിന്റെ ഭാഗമാകുന്ന സമൂഹം നിജസ്ഥിതി അറിയാറില്ല. നേതൃത്വം നൽകുന്നവർ അത് ജനത്തെ അറിയിക്കാറുമില്ല. നഗരാധിപതിയുടെ നീതിയുക്തമായ ഇടപെടൽ ജനത്തെ ശാന്തരാക്കുമെന്ന് ഈ ഭാഗം വ്യക്തമാക്കുന്നുണ്ട്).

ഇനിയും എഫേസോസിൽ തുടരുന്നത് നല്ലതല്ല എന്നു തോന്നിയ പൗലോസ് മക്കദോന്യയിലേയ്ക്ക് പോയി, മൂന്നുമാസം കഴിഞ്ഞ് ത്രോവാസിലേക്ക് പോയി (20:1-6). ത്രോവാസിലെ സംഭവം 20:7-12 ഭാഗത്തുള്ളത് വായിക്കുക. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമാണ് ഞായറാഴ്ച. കൂടിവന്നത് അപ്പം നുറുക്കുവാൻ (വി. കുർബ്ബാനയ്ക്ക്). പൗലോസ് കൂടിവന്നവരോട് പ്രസംഗിച്ചു (വചനശുശ്രൂഷ). ഈ മൂന്നു കാര്യങ്ങൾ അല്പം നിർത്താം.... ചിന്തിക്കാം. (പേജ് 55) എന്നതിലെ മൂന്നാം ചോദ്യത്തിനുത്തരം. 'യൂത്തിക്കൊസ്' എന്ന യൗവ്വനക്കാരൻ മാളികയിൽ നിന്ന് വീണു മരിച്ചു. അവനെ പൗലോസ് ജീവിപ്പിച്ചു (ചോദ്യം 2). ഒന്നാമത്തെ ചോദ്യത്തിന് പേജ് 53-ലെ മൂന്നാം ചോദ്യത്തിന്റെ ഉത്തരവും, മുകളിൽ കൊടുത്തിരിക്കുന്ന ആസ്യയിലെ കലഹവും കൂടെ ചേർത്ത് പറഞ്ഞുകൊടുക്കുക.

തുടർന്നുള്ള യാത്രയിലെ പ്രധാന പട്ടണം മിലെത്തൊസ് ആണ്. പൗലോസ് മിലെത്തൊസിൽനിന്ന് ആളയച്ച് എഫേസോസിലെ മൂപ്പന്മാരെ വരുത്തി അവരെ ഉപദേശിച്ച് പ്രസംഗിച്ചു (20:17-35). മൂന്നുവത്സരം കൂടെയിരുന്ന് ബുദ്ധി ഉപദേശിച്ചത് ഓർക്കണം (വാ. 31). സുവിശേഷ പ്രവർത്തനം ജീവനോപാധിയായി കരുതിയിട്ടില്ല (വാ. 33-34). ദൈവജനത്തെ സംരക്ഷിക്കേണ്ട ഉത്തരവാദിത്തം മൂപ്പന്മാർക്കാണ് (വാ. 28). കർത്താവായ യേശുക്രിസ്തുതന്നെ ശുശ്രൂഷതികയ്ക്കുക എന്നതുമാത്രമാണ് തന്റെ ലക്ഷ്യം (വാ. 24). വാങ്ങുന്നതിനേക്കാൾ ഭാഗ്യം കൊടുക്കുന്നതാണ് (വാ. 35) എന്നിവയാണ് പൗലോസിന്റെ ഈ വിടവാങ്ങൽ പ്രസംഗത്തിന്റെ സാരം.

തുടർന്ന് അവരൊരുമിച്ച് പ്രാർത്ഥിച്ചശേഷം പൗലോസ് കടൽമാർഗ്ഗം സോരിലെത്തി (21:1-4). ഒരാഴ്ചക്കാലം അവിടെ ചെലവഴിച്ചശേഷം പ്തൊലെമായിവഴി കൈസര്യയിലെത്തി (21:7-8). ആദ്യ ശെമ്മാശന്മാരിൽ ഒരുവനും എത്യോപ്യ രാജ്ഞി കന്തക്കയുടെ ഭൃത്യനായ ഷണ്ഡനെ സ്നാനപ്പെടുത്തിയവനുമായ ഫിലിപ്പോസിന്റെ (അപ്പ. പ്ര. 6:5-6; 8:26-39) വീട്ടിലാണ് പൗലോസ് താമസിച്ചത്. അവിടെവച്ചുണ്ടായ പ്രധാന സംഭവം യെഹൂദ്യയിൽനിന്നുള്ള അഗബൊസ് എന്ന പ്രവാചകന്റെ സന്ദർശനവും പ്രവചനവുമാണ് (21:10-11). പൗലോസ് യെരുശലേമിൽ ബന്ധിതനാകുമെന്നാണ് അഗബൊസ് പ്രതീകാത്മകമായി പ്രവർത്തിച്ച് പ്രവചിച്ചത്. യെരുശലേമിലേക്കുള്ള യാത്ര മറ്റുള്ളവർ വിലക്കിയെങ്കിലും പൗലോസ് അത് ക്രിസ്തുവിനെ പ്രതിയുള്ള സാക്ഷ്യം നിമിത്തം കൈക്കൊണ്ടില്ല. കൈസര്യയിൽനിന്ന് യെരുശലേമിലെത്തിയ പൗലോസ് കുപ്രൊസുകാരനായ മ്നാസോന്റെ വീട്ടിൽ പാർത്തു. മൂന്നാംയാത്ര അവിടെ അവസാനിക്കുന്നു.

യാത്ര നൽകുന്ന പാഠങ്ങൾ പാഠപുസ്തകത്തിൽ അക്കമിട്ട് പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക.

സന്ദർശിച്ച ദേശങ്ങളിൽ/പട്ടണങ്ങളിൽ താമസിച്ച കാലത്തെക്കുറിച്ച് പരാമർശമുള്ളതെല്ലാം ചേർത്തുവയ്ക്കുമ്പോൾ (അപ്പ. പ്ര. 18:23–21:16) യാത്രാകാലം ഏകദേശം നാലുവർഷമെന്ന് ബോധ്യപ്പെടും.

ഈ യാത്രയിൽ ഉൾപ്പെട്ട സ്ഥലങ്ങളെല്ലാം തന്നെ യെരുശലേമിനും യഹൂദാധിവാസ മേഖലകൾക്കും വെളിയിലുള്ള സ്ഥലങ്ങളാണ്. അതുകൊണ്ടുതന്നെ ക്രിസ്തു വിശ്വാസത്തിലേയ്ക്ക് വന്നവരെല്ലാം പുറജാതികളെന്ന് വ്യക്തം.

പൗലോസ് ശ്ലീഹായുടെ കത്തുകളുടെ പഠനം നൽകുന്ന സൂചനയനുസരിച്ച് തന്റെ മിഷനറിയാത്രകളിൽ ഏറ്റവുമധികം കാലം താമസിച്ച് നഗരത്തിൽനിന്നാണ് (എഫേസോസ്) പ്രമുഖ കത്തുകളെല്ലാം അയയ്ക്കപ്പെട്ടത്. ചില ഇടയലേഖനങ്ങളും പിന്നെ കാരാഗൃഹ ലേഖനങ്ങളും പൗലോസിന്റെ പേരിലുണ്ട് എന്നതും ശ്രദ്ധിക്കണം.

അഗബൊസിന്റെ പ്രവചനവും (21:10–11), പൗലോസിന്റെ തന്നെ സാക്ഷ്യവും (20:22–24) യെരുശലേമിലെ കഷ്ടതയുടെയും പീഡനത്തിന്റെയും സൂചന നൽകുന്നുണ്ട്. എന്നാൽ പൗലോസ് അത് അവഗണിക്കുന്നു.

### പ്രവർത്തനങ്ങൾ

വളരെ വ്യക്തമായ ചോദ്യങ്ങളാണ് പാഠഭാഗം നന്നായി പഠിച്ച/പഠിപ്പിച്ച വ്യക്തികൾക്ക് ഈ പ്രവർത്തനങ്ങൾ കാര്യക്ഷമമായി നിവർത്തിക്കുവാനാകും.

## ക്ലാസ് 9, യൂണിറ്റ് 1

# പാഠം–10 യെരുശലേം സുന്നഹദോസ്

എ.ഡി. 50

### അപ്പൊസ്തല പ്രവൃത്തികൾ

**15:1 –29**

വി. വേദപുസ്തകമാണ് ഈ പാഠഭാഗത്തിൽ ആവശ്യമായ പ്രധാന പഠനസഹായി. അപ്പൊസ്തോല പ്രവൃത്തികൾ 15:1–29 ഭാഗം ശ്രദ്ധിച്ച് വായിക്കണം.

സുന്നഹദോസ് എന്ന നാമം രണ്ടു യവനപദങ്ങളുടെ സമുച്ചയമാണ്. 'സുൻ', 'ഹൊഡോസ്'. ഒരു വഴിയിൽ ചേർന്നുപോകുന്നവർ, കൂട്ടുയാത്രക്കാർ എന്നൊക്കെ 'സുന്നഹദോസ്' എന്ന പദത്തിന് അർത്ഥം നൽകാം. തർക്കങ്ങളോ അഭിപ്രായ ഭിന്നതകളോ ഉണ്ടാകുമ്പോൾ യോജിച്ച തീരുമാനമെടുക്കുന്നതിന് ഒത്തുകൂടുന്ന സംഘത്തിന്/സമിതിക്ക് സുന്നഹദോസ് എന്നുപറയാം. സഭാചരിത്രത്തിൽ വിശ്വാസഭിന്നതകളിൽ, വിരുദ്ധതകളിൽ, തർക്കങ്ങളിൽ ഏകീകൃതമായ തീരുമാനങ്ങൾ കൈക്കൊള്ളുന്നതിന് ചേരുന്ന സഭയുടെ ഉന്നതാധികാര സമിതിക്ക് പറഞ്ഞുവന്നിരുന്ന പേരാണിത്. സഭാചരിത്രത്തിൽ പ്രാധാന്യമുള്ള മൂന്നു പൊതു സുന്നഹദോസുകളെക്കുറിച്ച് നാം പഠിക്കുന്നുണ്ടല്ലോ. സുന്നഹദോസ് മെത്രാന്മാരുടെ മാത്രം സ്ഥിരം സമിതിയെന്ന് വാക്കിന് അർത്ഥമില്ല. മലങ്കര സഭാചരിത്രത്തിലെ ഉദയംപേരൂർ (1599) മുളന്തുരുത്തി (1875) സുന്നഹദോസുകൾ മെത്രാന്മാരുടെ യോഗമായിരുന്നില്ലല്ലോ. (അന്ന് പ്രത്യേക യോഗം കൂടാൻ മാത്രം മെത്രാന്മാർ സഭയിൽ ഉണ്ടായിരുന്നുമില്ല!).

ക്രിസ്തുസഭയുടെ ചരിത്രത്തിൽ തർക്കമുണ്ടായപ്പോൾ അത് കൂടിയാലോചിച്ച് പരിഹരിച്ച് ഏകതീരുമാനത്തോടെ മുന്നോട്ടുകൊണ്ടുപോകുവാൻ അപ്പോസ്തോല കാലത്ത് യെരുശലേമിൽ ചേർന്ന യോഗത്തിന് പിൽക്കാല വേദപഠിതാക്കൾ നൽകിയ പേരാണ് യെരുശലേം സുന്നഹദോസ്. യോഗം ചേർന്ന സ്ഥലത്തിന്റെ പേര് കൂട്ടിച്ചേർത്താണ് ഈ കൂടിവരവിന് 'യെരുശലേം സുന്നഹദോസ്' എന്ന പേരു നൽകിയത്. അപ്പോസ്തോലന്മാരുടെ സഭയിലെ മൂപ്പന്മാരും ഈ യോഗത്തിൽ സംബന്ധിച്ചു (അപ്പ. പ്ര. 15:6).

യെരുശലേം സുന്നഹദോസ് കൂടിയത് ക്രി. വ. 50-ലാണ്. പൗലോസിന്റെ ഒന്നാം മിഷനറി യാത്രയോടെ പുറജാതികൾ ക്രിസ്ത്യാനികളായി മാറിയതോടെയാണ് ഈ യോഗത്തിനു കാരണമായ തർക്കം ഉടലെടുത്തത്. പെന്തിക്കോസ്തിയിൽ സഭയിൽ ചേർന്നവരും തുടർന്ന് യെരുശലേമിലും പ്രാന്തപ്രദേശങ്ങളിലും ക്രിസ്ത്യാനികളായവരും യെഹൂദന്മാരായിരുന്നു. അവർ പരിച്ഛേദനക്കാരാണ്. എന്നാൽ ക്രിസ്ത്യാനികളായ ജാതികൾ പരിച്ഛേദനയില്ലാത്തവരും. യഹൂദക്രിസ്ത്യാനികൾ പുറജാതികൾ ക്രിസ്ത്യാനികളാകുംമുമ്പെ പരിച്ഛേദനയേറ്റ് യഹൂദരാകണം പിന്നെ സ്നാനമേൽക്കണം എന്ന് വാദിച്ചു. ഇവയെ യഹൂദപക്ഷവാദികൾ എന്നു പറയാം. തർക്കം ഉണ്ടായത് അന്ത്യോഖ്യയിലാണ് (14:26-15:2). ഇതേപ്പറ്റി തീരുമാനമെടുക്കുവാൻ യെരുശലേമിലേയ്ക്ക് പൗലോസും ബർന്നബാസും അയയ്ക്കപ്പെട്ടു (15:3). യഹൂദാ പക്ഷക്കാരുടേതിന് വിരുദ്ധമായി പൗലോസും ബർന്നബാസും വാദിച്ചു. അതിന്റെ തുടർച്ചയായി അവർ യെരുശലേമിലെത്തിയപ്പോൾ പരീശപക്ഷക്കാർ പരിച്ഛേദനയ്ക്കും മോശെയുടെ ന്യായപ്രമാണത്തിനുമായി വാദിച്ചു (15:5). ക്രിസ്തുവിലൂടെ രക്ഷപ്രാപിപ്പാൻ പരിച്ഛേദന നിർബന്ധമെന്നായിരുന്നു അവരുടെ നിലപാട്.

രണ്ട് അഭിപ്രായങ്ങളിൽ സഭയ്ക്ക് പൊതുവായ തീരുമാനം ഉണ്ടാകുവാനാണ് യെരുശലേം സുന്നഹദോസ് കൂടിയത്. വളരെ തർക്കങ്ങൾക്കു ശേഷം (15:7) പ്രധാനമായും പത്രോസും സംസാരിച്ചു (15:7-11). പൗലോസും ബർന്നബാസും തങ്ങളുടെ അനുഭവങ്ങൾ വിവരിച്ചു (15:12-13). അദ്ധ്യക്ഷം വഹിച്ച യാക്കോബ് സുന്നഹദോസിന്റെ ചർച്ചകൾ ക്രോഡീകരിച്ച് തീരുമാനം അറിയിച്ചു (15:13-21). തുടർന്ന് ഈ തീരുമാനങ്ങൾ തർക്കം ഉടലെടുത്ത അന്ത്യോഖ്യയിൽ അറിയിക്കുന്നതിന് പ്രതിനിധികളെ അയച്ചു (15:22-29). അവർ കൃത്യനിർവ്വഹണാനന്തരം തിരികെ യെരുശലേമിലേക്ക് പോരുകയും ചെയ്തു (15:30-34).

പത്രൊസ്: യോപ്പായിലെ തന്റെ അനുഭവത്തിന്റെ (അപ്പ. പ്ര. 10) പിൻബലത്തിൽ യഹൂദപക്ഷവാദികളെ തള്ളി. പരിച്ഛേദനവേണം എന്ന നിർബന്ധം 'നമ്മുടെ പിതാക്കന്മാർക്കും നമുക്കും ചുമപ്പാൻ കഴിഞ്ഞിട്ടില്ലാത്ത നുകം' ആണെന്ന പ്രഖ്യാപനത്തോടെ 'ഹൃദയങ്ങളെ അറിയുന്ന ദൈവം, നമുക്ക് തന്നതുപോലെ അവർക്കും പരിശുദ്ധാത്മാവിനെ കൊടുത്തതുകൊണ്ട്' നമുക്കും അവർക്കും തമ്മിൽ വ്യത്യാസമില്ലെന്നു പറഞ്ഞു.

പൗലോസ്, ബർന്നബാസ് അവരിലൂടെ ദൈവം ജാതികൾക്കിടയിൽ ചെയ്യിച്ച അടയാളങ്ങളും അത്ഭുതങ്ങളും വിവരിച്ചു. പത്രോസിന്റെ വാദങ്ങൾക്കു പിൻബലം നൽകി.

അദ്ധ്യക്ഷൻ യാക്കോബ് ചർച്ചകൾ ക്രോഡീകരിച്ചു. ഇവിടെ പരാമർശിതനാകുന്ന യാക്കോബ് കർത്താവിന്റെ ശിഷ്യന്മാരിൽ (പന്തിരുവരിൽ) ഒരുവനല്ല. ആ യാക്കോബിനെ ഹെരോദാ രാജാവ് വധിച്ചിരുന്നു (അപ്പ. പ്ര. 12:2) യെരുശലേമിലെ മൂപ്പനായ യാക്കോബ്, ആ പേരിലുള്ള ലേഖന കർത്താവാണ്, കർത്താവിന്റെ സഹോദരൻ എന്നും അറിയപ്പെട്ടു. യെരുശലേമിലെ ആദ്യത്തെ എപ്പിസ്കോപ്പാ (Bishop) ആയിരുന്ന സുന്നഹദോസിൽ അദ്ധ്യക്ഷനായ യാക്കോബ്.

പത്രോസിന്റെ അഭിപ്രായത്തെ സാധൂകരിച്ചും പ്രവചനമൊഴി ഉദ്ധരിച്ചും (ആമോ 9:11-12; അപ്പ. പ്ര. 15:16-18) ജാതികളിൽനിന്ന് മാനസാന്തരപ്പെട്ട് സഭയോടു ചേരുന്നവരെ അസഹ്യപ്പെടുത്തരുത് എന്നു പറഞ്ഞ് യാക്കോബ്, ക്രിസ്ത്യാനികൾ പാലിക്കേണ്ട ചില മര്യാദകളെ ഓർമ്മപ്പെടുത്തുന്നു.

1. വിഗ്രഹമാലിന്യങ്ങളിൽനിന്ന് ഒഴിഞ്ഞിരിക്കണം.
2. പരസംഗമരുത്. ലൈംഗിക കാര്യങ്ങളിലെ നിഷ്ഠയും ധാർമ്മികതയും പാലിക്കണം.
3. രക്തത്തോടുകൂടി മാംസം ഭക്ഷിക്കരുത് - ശ്വാസംമുട്ടി ചത്തവയുടെ രക്തം വാർന്നുപോകുന്നില്ല; അതുകൊണ്ട് അവ ഭക്ഷിക്കരുത്.

അതിലധികമായുള്ള കാര്യങ്ങളിൽ ക്രിസ്ത്യാനികളാകുന്ന ജാതികളെ ഭാരപ്പെടുത്തരുത് എന്ന യോഗാദ്ധ്യക്ഷന്റെ തീർപ്പിനെ സുന്നഹദോസ് ഏകകണ്ഠമായി അംഗീകരിച്ചു.

ഈ തീരുമാനങ്ങൾ അന്ത്യോഖ്യയിൽ എഴുതി അറിയിക്കണം, കൂടാതെ സഭ ഉത്തരവാദിത്തപ്പെടുത്തുന്ന പ്രതിനിധികളായി ബർശബാസ് എന്ന

യൂദായെയും ശീലാസിനെയും നിയോഗിച്ചു (15:22-24). വാമൊഴിയായും വരമൊഴിയായും അവർ ഇക്കാര്യം അന്ത്യോഖ്യയിൽ അറിയിച്ചു. തീരുമാനം പരിശുദ്ധാത്മാവിനാൽ ഉണ്ടായത് എന്നാണ് എഴുതിയിരിക്കുന്നത് (15:28).

## നമുക്ക് ചിന്തിക്കാം...

1. യഹൂദ ക്രിസ്ത്യാനികളും പുറജാതികളിൽനിന്നും ക്രിസ്ത്യാനികളായവരും തമ്മിൽ പരിച്ഛേദന സംബന്ധിച്ചുണ്ടായ തർക്കമാണ് സുന്നഹദോസ് കൂടുന്നതിന് സാഹചര്യമൊരുക്കിയത്.
2. നമ്മുടെ പിതാക്കന്മാർക്കും നമുക്കും ചുമപ്പാൻ കഴിഞ്ഞിട്ടില്ലാത്ത നുകം (വഹിക്കുവാൻ കഴിയാത്ത നുകം) എന്നാണ് പത്രോസ് ശ്ലീഹാ യഹൂദമതാനുഷ്ഠാനങ്ങളെ വിശേഷിപ്പിച്ചത്.
3. പൗലോസ് പത്രോസിന്റെ അഭിപ്രായങ്ങൾക്ക് പിൻബലം നൽകി. യാത്രയിൽ ജാതികൾക്കിടയിൽ തങ്ങളിലൂടെ ദൈവം നടത്തിയ അടയാളങ്ങളും അത്ഭുതങ്ങളും വിവരിച്ചു.
4. ആമോസ് പ്രവചനം ഉദ്ധരിച്ചുകൊണ്ട് പത്രോസിന്റെ അഭിപ്രായത്തെ പിന്തുണച്ചു. ക്രിസ്തീയ വിശ്വാസം സ്വീകരിക്കുന്നവർ യഹൂദ മതാനുഷ്ഠാനങ്ങൾ പാലിക്കേണ്ടതില്ല എന്നു പറഞ്ഞു (താഴെ അഞ്ചാം ചോദ്യത്തിന്റെ ഉത്തരവും ഇതിനൊപ്പം ചേർക്കുക).
5. a) വിഗ്രഹമാലിന്യങ്ങളിൽ നിന്നൊഴിഞ്ഞിരിക്കണം.
   b) ലൈംഗിക കാര്യങ്ങളിൽ നിഷ്ഠയും ധാർമ്മികതയും പാലിക്കണം. പരസംഗമരുത്.
   c) രക്തത്തോടുകൂടി മാംസം ഭക്ഷിക്കരുത്. ശ്വാസംമുട്ടി ചത്തത് തിന്നരുത്.
6. പ്രധാന തീരുമാനങ്ങൾ
   i) വിജാതീയരിൽനിന്ന് സഭയിലേയ്ക്ക് വരുന്നവർക്ക് പരിച്ഛേദന ആവശ്യമില്ല.
   ii) അഞ്ചാം ചോദ്യത്തിന്റെ ഉത്തരം

## പ്രവർത്തനങ്ങൾ

പാഠം നന്നായി മനസ്സിലാക്കിക്കഴിഞ്ഞാൽ അത് വ്യത്യസ്ത രൂപങ്ങളിൽ അവതരിപ്പിക്കുക എളുപ്പമാണ്. പ്രവർത്തനങ്ങൾ ആ രീതിയിലുള്ള പുനരാവിഷ്കാരമാണ് ആവശ്യപ്പെടുന്നത്. അധ്യാപകൻ കുട്ടികളെ അതിന് സജ്ജരാക്കുക. •



ആൽഫാ ഏലിയാസ്



ദിയ സൂസൻ ജിബി



മാർവൽ ബിന്ദു ജോയി

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ സമൂഹഗാനത്തിന് ഒന്നാം സ്ഥാനം ലഭിച്ച ഈ വിദ്യാർത്ഥികളുടെ ഫോട്ടോ റിപ്പോർട്ടുബുക്കിൽ വിട്ടുപോയിരുന്നു



**വി. എം. യോഹന്നാൻ**
53 വർഷത്തെ സ്തുത്യർഹമായ സേവനത്തിനുശേഷം മുണ്ടക്കയം സെന്റ് തോമസ് സൺഡേസ്കൂളിൽനിന്നും വിരമിച്ചു



പാഠപുസ്തക പഠനം

**ക്ലാസ് 8, യൂണിറ്റ് 1 , പാഠം 5**

# തെക്കേ രാജ്യത്തിന്റെ പതനം

**ഫാ. ഡോ. റെജി ഗീവർഗ്ഗീസ്**

**മ**റ്റു രാജ്യങ്ങൾക്ക് രാജാവുള്ളതുപോലെ തങ്ങൾക്കും ഒരു രാജാവിനെ വേണമെന്ന യിസ്രായേൽ ജനതയുടെ ആവശ്യപ്രകാരമാണ് ശമുവേൽ പ്രവാചകൻ യിസ്രായേലിന്റെ ആദ്യ രാജാവായി ജ്ഞാനിയായ ശലോമോനാണ് ദാവീദിനു ശേഷം രാജാവായത്. ശലോമോനുശേഷം രാജ്യം തെക്കും വടക്കുമായി വിഭജിക്കപ്പെട്ടു. ദാവീദ് ഗൃഹത്തോട് കൂറുപുലർത്തിയ രണ്ട് ഗോത്രങ്ങൾ (യഹൂദയും ബെന്യാമീനും) ചേർന്ന് യെരുശലേം ആസ്ഥാനമാക്കി യഹൂദ എന്ന തെക്കേ രാജ്യമുണ്ടായി. ബി.സി. 586 ൽ ബാബേൽ രാജാവായ നെബുക്കദ്നെസർ യഹൂദയെ പിടിച്ചടക്കുന്നതിന് മുമ്പ് ഇരുപതു രാജാക്കന്മാർ അതിനെ ഭരിച്ചിരുന്നു (ആ രാജാക്കന്മാരുടെ പേരും, ഭരണകാലവും കഴിഞ്ഞ ലക്കത്തിലുണ്ടായിരുന്നു). അവരിൽ ചിലരെക്കുറിച്ചുള്ള പഠനമാണ് ഈ ലക്കത്തിലുള്ളത്.

## I. യെഹുദാ ഭരിച്ചിരുന്ന രാജാക്കന്മാർ

ശലോമോന്റെ മകനായ രെഹബെയാമായിരുന്നു യഹൂദ ഭരിച്ച ആദ്യരാജാവ് (1 രാജാക്കന്മാർ 14:21-31). അദ്ദേഹത്തിന്റെ ഭരണം പതിനേഴ് വർഷങ്ങൾ നീണ്ടുനിന്നു. അതിനുശേഷം യഹൂദ ഭരിച്ചിരുന്ന പ്രധാനപ്പെട്ട ചില രാജാക്കന്മാർ ആരെല്ലാമെന്നു നമുക്ക് നോക്കാം.

**1. ഉസ്സിയാവ്** (ബി. സി. 783-742, 2 രാജാക്കന്മാർ 15:1-7, 2 ദിനവൃത്താന്തം 26:3-23)

പതിനാറാം വയസ്സിൽ ഉസ്സിയാവ് രാജാവായി. അദ്ദേഹത്തിന്റെ ഭരണം സുദീർഘമായ 52 വർഷങ്ങളായിരുന്നു. അദ്ദേഹത്തിന്റെ മറ്റൊരുനാമം അസര്യാവ് എന്നായിരുന്നു. വളരെ ഭൗതിക നേട്ടങ്ങൾ നേടിയ ഭരണകാലമായിരുന്നു അദ്ദേഹത്തിന്റേത്. യെരുശലേമിന്റെ കേടുപാടുകൾ പോക്കുകയും (2 ദിനവൃത്താന്തം 26:9, 11-15) പട്ടാളത്തെ സുശക്തമാക്കുകയും ചെയ്തു. സൈനികാക്രമണങ്ങളെ ശക്തമായി നേരിടുന്നതിനായി വിവിധ ആയുധങ്ങൾ നിർമ്മിച്ച് പട്ടാളത്തെ ശക്തമാക്കി. സൈനിക ബലം കൊണ്ടുതന്നെ അദ്ദേഹം ചുറ്റുമുള്ള രാജ്യങ്ങളിൽ കീർത്തിനേടി. വടക്കുപടിഞ്ഞാറൻ അറേബ്യയിലേക്ക് വാണിജ്യബന്ധങ്ങൾ വിപുലപ്പെടുത്തി. ശക്തമായ ഭരണത്തിലൂടെ രാജ്യാതിർത്തി വർദ്ധിപ്പിക്കുകയും സമ്പൽസമൃദ്ധി നേടുകയും ചെയ്ത ഉസ്സിയാവ് മഹാപുരോഹിതനായ സെഖര്യാവിന്റെ ഉപദേശമനുസരിച്ചാണ് ഭരണം ആരംഭിച്ചത്. എന്നാൽ പിന്നീട് ദൈവേഷ്ടത്തിനു വിപരീതമായി പ്രവർത്തിച്ചു. രാജ്യത്ത് പൂജാഗിരികൾ വർദ്ധിച്ചു. ജനം അവിടെ ധൂപാർപ്പണം നടത്തുകയും പൂജകൾ അർപ്പിക്കുകയും ചെയ്തുപോന്നു. ദൈവാലയത്തിൽ ധൂപാർപ്പണം നടത്തുവാൻ ഉദ്യമിച്ച ഉസ്സിയാവിന് കുഷ്ഠം ബാധിച്ചു. രാജാവിന്റെ നെറ്റിമേൽ പൊങ്ങിയ കുഷ്ഠം കണ്ട് മഹാപുരോഹിതനായ അസര്യാവും മറ്റു പുരോഹിതന്മാരും രാജാവിനെ ദൈവാലയത്തിൽ നിന്ന് പുറത്താക്കി. പ്രത്യേകം തയ്യാറാക്കിയ ശാലയിലാണ് ജീവപര്യന്തം ഉസ്സിയാവിനെ പാർപ്പിച്ചത്. ഉസ്സിയാവിനുവേണ്ടി മകനായ യോഥാവാണ് പിന്നീട് രാജ്യഭരണം നടത്തിയത്.

**2. ഹിസ്കിയാവ്** (ബി. സി. 715-687; 2 രാജാക്കന്മാർ 18:1-20, 21)

29 വർഷം യഹൂദാ രാജ്യത്തെ ഭരിച്ച ആ രാജ്യത്തിന്റെ പതിമൂന്നാമത്തെ രാജാവായിരുന്നു ഹിസ്കിയാവ്. ദൈവത്തിന് പ്രീതികരമായ രീതി

*ഒ.എസ്.എസ്.എ.ഇ. ഔട്ട്സൈഡ് കേരളാ റീജിയണിന്റെ ഡയറക്ടർ ആയിരുന്ന ബഹു. അച്ചൻ ഇപ്പോൾ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനാണ്.*

യിൽ ഭരണം നിർവ്വഹിച്ചുവെന്ന പ്രത്യേകത അദ്ദേഹത്തിനുണ്ട്. രാജഭരണത്തിന്റെ 14-ാം ആണ്ടിൽ അദ്ദേഹത്തിനു മരണകരമായ രോഗം ബാധിച്ചുവെങ്കിലും ദൈവം അത്ഭുതകരമായി രോഗസൗഖ്യം നൽകി രാജാവായി തുടർന്നും 15 വർഷം യഹൂദ്യ ഭരിക്കുവാൻ അനുവദിച്ചു (2 രാജാക്കന്മാർ 20:1; 2 ദിനവൃത്താന്തം 32:24; യെശയ്യാവ് 38:1). യെശയ്യാ പ്രവാചകനെ ദൈവം രോഗാതുരനായ രാജാവിന്റെ അടുക്കലയച്ച്, "ഗൃഹകാര്യം ക്രമപ്പെടുത്തിക്കൊള്ളുവാൻ" കൽപ്പിച്ചു. എന്നാൽ രാജാവ് വളരെ പ്രാർത്ഥനയോടും കണ്ണുനീരോടുംകൂടിയാണ് ഈ ദൈവ നിശ്ചയത്തോട് പ്രതികരിച്ചത്. പ്രവാചകനിൽ കൂടിതന്നെ രാജാവിന്റെ ആയുസ്സിനെ ദീർഘമാക്കുമെന്ന ദൈവനിശ്ചം രാജാവിനെ അറിയിച്ചു. അതിന് ഉറപ്പായി ആഹാസിന്റെ സൂര്യഘടികാരത്തിൽ ഇറങ്ങിപ്പോയിരുന്ന നിഴൽ പത്തുപടി പിന്നോക്കം തിരിയുമാറാക്കി. യെശയ്യാവ് അത്തിപ്പഴക്കട്ട അരച്ച് രാജാവിന്റെ മുറിവിന്മേൽ പുരട്ടിയാണ് രോഗസൗഖ്യം വരുത്തിയത്. മതപരമായും, രാഷ്ട്രീയമായും വളരെ പ്രതിസന്ധികൾ നേരിട്ട ഒരു കാലത്താണ് ഹിസ്ക്കിയാവ് രാജാവായത്. വിഗ്രഹാരാധനയും പൂജാഗിരികൾ കേന്ദ്രീകൃതമായ ആരാധനയും അക്കാലത്ത് വളരെ ശക്തമായിരുന്നു. എന്നാൽ ഹിസ്ക്കിയാവ് പൂജാഗിരികളെ നിർമ്മാർജ്ജനം ചെയ്യുകയും വിഗ്രഹാരാധന നിരോധിക്കുകയും ചെയ്തു. യെരുശലേം ദൈവാലയം കേന്ദ്രീകൃതമായുള്ള ആരാധനയ്ക്കു പ്രാധാന്യം നൽകി. വർഷങ്ങളായി മുടങ്ങിക്കിടന്ന പെസഹാ ആചരണത്തിനു രാജാവ് നേതൃത്വം നൽകി (2 ദിനവൃത്താന്തം 30). വടക്കേരാജ്യമായ ഇസ്രായേൽ തകർന്നടിഞ്ഞത് മുൻലക്കങ്ങളിൽ നാം കണ്ടിരുന്നല്ലോ. തെക്കേ രാജ്യത്തിന്റെ തലസ്ഥാനമായ യെരുശലേം കേന്ദ്രമായി ഭരിക്കുന്ന രാജാവിനെ 'ഇസ്രായേൽ രാജാവ്' എന്ന് വിളിക്കുവാൻ തുടങ്ങിയത് ഹിസ്ക്കിയാവിന്റെ കാലത്താണ്. അശ്ശൂർ (അസ്സിറിയ) രാജാവ് ഹിസ്ക്കിയാവിനെ ആക്രമിച്ചുവെങ്കിലും രാജാവ് കപ്പം കൊടുത്ത് സ്വാതന്ത്ര്യം നേടി. ഹിസ്ക്കിയാവിനുതന്നെ വിജയം നേടാനായി. യഹോവയുടെ പ്രവാചകനായ യെശയ്യാവിന്റെ പിന്തുണ ഇതിൽ വളരെ പ്രധാനപ്പെട്ടതാണ്. "മുന്തിരിത്തോപ്പിലെ ഗോപുരം പോലെ, വെള്ളരിത്തോട്ടത്തിലെ കുടിൽ പോലെ ആക്രമിക്കപ്പെട്ട നഗരമായ (എശയ്യാ 1:7-8) യെരുശലേം അതിന്റെ നഷ്ടപ്രതാപം വീണ്ടെടുത്തത് ഹിസ്ക്കിയാവിന്റെ കാലത്താണ്. ദൈവേഷ്ടമനുസരിച്ച് രാജഭരണം നടത്തിയ ഹിസ്ക്കിയാവിനുശേഷം രാജാവായത് മകനായ മനശ്ശെയായിരുന്നു. അദ്ദേഹം 12-ാമത്തെ വയസ്സിൽ രാജാവായി. ഹിസ്ക്കിയാവിന് ദൈവം ആയുസ്സു നീട്ടിക്കൊടുത്തതുമൂലമാണ് ഇത് സാധ്യമായത്. അല്ലായിരുന്നുവെങ്കിൽ ദാവീദ് ഗൃഹത്തിൽ നിന്ന് രാജാവുണ്ടാകുമായിരുന്നില്ല. 55 വർഷം യഹൂദ ഭരിച്ച (2 രാജാക്കന്മാർ 21:1) മനശ്ശെ എന്നാൽ യഹോവക്കുവിരുദ്ധമായ നിലപാടാണ് സ്വീകരിച്ചുപോന്നത്.

**II. യഹൂദയിലെ അവസാന രാജാക്കന്മാർ** (ബി. സി. 609-578; 2 രാജാക്കന്മാർ 23:31-25:7)

വടക്കേ രാജ്യമായ ഇസ്രായേലിന് നേരിട്ട ഗതിതന്നെ തെക്കേരാജ്യമായ യഹൂദയ്ക്കും സംഭവിച്ചു, രാജ്യം വിദേശാധിപത്യത്തിനു കീഴടങ്ങി. മനശ്ശെക്കുശേഷം അദ്ദേഹത്തിന്റെ പുത്രൻ അമോൻ ഭരണമേറ്റു. രണ്ടുവർഷമേ ആ ഭരണം നീണ്ടുനിന്നുള്ളൂ. അമോൻ വധിക്കപ്പെട്ടശേഷം അവന്റെ മകൻ ഏഴുവയസ്സുമാത്രം പ്രായമുള്ള യോശിയാവ് സിംഹാസനസ്ഥനായി (യോശിയാവിന്റെ പരിഷ്ക്കരണത്തെക്കുറിച്ച് മുൻ ലേഖനങ്ങളിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്). ബി. സി. 612ൽ നിനെവേ നഗരം നിലംപതിക്കുകയും അസ്സിറിയാ അധഃപതനത്തിന്റെ വക്കിലെത്തുകയും ചെയ്തു. അസ്സിറിയായെ രക്ഷിക്കാനുള്ള ശ്രമത്തിൽ ഈജിപ്റ്റിന്റെ ഫറവോ നെഖോ രണ്ടാമൻ യോശിയാവുമായി ഏറ്റുമുട്ടി (2 ദിനവൃത്താന്തം 35:21-22). തുടർന്നു നടന്ന യുദ്ധം ഹ്രസ്വമായിരുന്നു (2 രാജാക്കന്മാർ 23:29). എങ്കിലും യൂദായെ അത് തറപറ്റിച്ചു. ഗുരുതരമായി പരുക്കേറ്റ യോശിയാവ് കാലതാമസം കൂടാതെ മരണമടഞ്ഞു.

യോശിയാവിന് ഏലിയാക്കീം, യഹോവാഹാസ്, മത്ഥന്യാവ് എന്നിങ്ങനെ മൂന്നു പുത്രന്മാരുണ്ടായിരുന്നു. രാജസിംഹാസനം മൂത്തവനായ എലിയാക്കിമീന് അവകാശപ്പെട്ടതായിരുന്നു. എന്നാൽ പൊതുജനാഭിപ്രായത്തെ ബഹുമാനിച്ച് യഹോവാഹാസിനെ രാജാവാക്കി (അദ്ദേഹത്തിന് സല്ലും എന്നും പേരുണ്ടായിരുന്നു യിരെമ്യാവ് 22:11). മൂന്നുമാസത്തെ ഭരണശേഷം യഹോവാഹാസ് നിഷ്കാസിതനാക്കപ്പെട്ട് ഈജിപ്റ്റിലേക്കു തടവുകാരനായി അയക്കപ്പെട്ടു. അവി

ടെവച്ച് അദ്ദേഹം മരിച്ചു. അതേതുടർന്ന് തിരസ്കൃതനായ എലിയാക്കീം സിംഹാസനത്തിൽ അവരോധിക്കപ്പെട്ടു. ഇതിനകം തന്നെ യഹൂദയുടെ ഭരണത്തിൽ ഫറവോ ശക്തിയായി ഇടപെട്ടുതുടങ്ങിയിരുന്നു. ഫറവോ എലിയാക്കിമിന് 'യെഹോയാക്കീം' (യഹോവ സ്ഥാപിക്കുന്നു എന്നാണതിനർത്ഥം) എന്നുപേരിട്ടു (2 രാജാക്കന്മാർ 23:31-34). യഹൂദക്കു പുറത്തുണ്ടായ രാഷ്ട്രീയ മാറ്റങ്ങൾ യഹൂദയുടെ വിധിനിർണ്ണയിക്കുന്നതിൽ വലിയ പങ്കുവഹിച്ചു. ശക്തിയാർജ്ജിക്കുന്ന ഈജിപ്റ്റിനു കീഴടങ്ങിയിരിപ്പാൻ യഹൂദ നിർബന്ധിതമായി. എന്നാൽ ഇത് അപകടകരമാണെന്ന് യിരമ്യാ പ്രവാചകൻ മുന്നറിയിപ്പു നൽകി. "അശ്ശൂരിങ്കൽ നീ ലജ്ജിച്ചതുപോലെ മിസ്രയമീങ്കലും ലജ്ജിച്ചുപോകും. അവിടെനിന്നും നീ തലയിൽ കൈവച്ചംകൊണ്ട് ഇറങ്ങിപ്പോരേണ്ടിവരും, നീ ആശ്രയിച്ചവരെ യഹോവ തള്ളിക്കളഞ്ഞിരിക്കുന്നു അവരെക്കൊണ്ടു നിനക്ക് ഒരു ഗുണവും വരികയില്ല" (യിരെമ്യാവ് 2:36-37).

യഹൂദയുടെ പതനത്തിലേക്കു വഴിനയിച്ച രാഷ്ട്രീയ മാറ്റത്തെക്കുറിച്ച് ലഘുവായി ചിന്തിക്കാം. ഇതുവരെയും വൻശക്തിയായിരുന്ന അശ്ശൂരിനെ ബാബിലോണിയൻ രാജാവായ നബൊപ്പൊലാസ്സരും പുത്രൻ നെബുക്കദ്നേസർ രണ്ടാമനും കൂടി ഹാരാൻ യുദ്ധത്തിൽ പരാജയപ്പെടുത്തി. യഹൂദയുടെ നിയന്ത്രണം കൈവശമാക്കിയിരുന്ന ഈജിപ്റ്റ്യൻ ഫറവോ നെഖോയെ പരാജയപ്പെടുത്തുകയായിരുന്നു നെബുക്കദ്നേസറിന്റെ അടുത്ത ശ്രമം. സിറിയായുടെയും പാലസ്തീനിന്റെയും മേലുള്ള ആധിപത്യം ഉറപ്പിക്കാനുള്ള ശ്രമത്തിലായിരുന്നു ഫറവോ നെഖോ. എന്നാൽ പാലസ്തീനിലേക്കും ഈജ്പിറ്റിലേക്കുമുള്ള റോഡുകളുടെ നിയന്ത്രണസ്ഥലമായിരുന്ന കാർക്കെമിഷിൽവച്ച് നെബുക്കദ്നേസർ ഫറവോയെ നേരിട്ടു പരാജയപ്പെടുത്തി (ബി. സി. 605). ഫറവോ തന്റെ രാജ്യത്തേക്കുമടങ്ങി, പിന്നീട് മറ്റ് അക്രമങ്ങൾക്ക് മുതിർന്നില്ല. താമസമെന്യേ ബാബിലോണിയൻ ആധിപത്യം സിറിയ-പാലസ്തീൻ നാടുകളിൽ ശക്തമായി. ഈജിപ്റ്റിനെ രാഷ്ട്രീയമായി ആശ്രയിക്കാമെന്ന യഹൂദയുടെ മോഹത്തിന് ഇത് കനത്ത തിരിച്ചടിയായി. യഹൂദയുടെ രാഷ്ട്രീയ അസ്ഥിരത വ്യക്തമാക്കുന്നതാണ് യഹോവാഹാസ്, യഹോയാവീൻ എന്നിവരുടെ മൂന്നുമാസം മാത്രം നീണ്ടുനിന്ന ഭരണം. പിന്നീട് എല്യാക്കിം, മത്ഥന്യാവ് (സിദെക്കിയാവ് എന്നും പേരുണ്ട്) എന്നിവർ യഹൂദയെ പതിനൊന്നുവർഷം വീതം ഭരിച്ചു. ബി. സി. 601 ൽ ബാബിലോണിയൻ രാജാവായ നെമ്പുക്കദ്നേസർ യഹൂദ രാജാവിനെ ബന്ധിച്ച് ദൈവാലയം കൊള്ളയടിച്ചു. കൂടാതെ യഹൂദ രാജാവ് ബാബിലോണിന് ആശ്രിതനായി കഴിയേണ്ടിവന്നു. നെബുക്കദ്നേസർ യെരുശലേമിനെ ആക്രമിച്ചു ദൈവാലയം കൊള്ളയടിച്ചത് ബി. സി. 598 ആണെന്നും അല്ല അത് 601 ലോ ആകാനാണു സാദ്ധ്യതയെന്നും രണ്ടുപക്ഷമുണ്ട്. ഒന്നാമത്തെ ആക്രമണത്തിൽ നെബുക്കദ്നേസർ ദൈവാലയം പൂർണ്ണമായി നശിപ്പിച്ചില്ല. എന്നാൽ യഹോയാഖിന്റെ കാലത്ത് (ബി. സി. 597) വീണ്ടും യെറുശലേമിനെ ആക്രമിച്ച് ദൈവാലയത്തിൽ നിന്ന് വിശുദ്ധവസ്തുക്കളും ഉപകരണങ്ങളും ബാബിലോണിലേക്കു കൊണ്ടുപോയി. വളരെ നൈപുമ്യമുള്ള അനേകം ആളുകളെയും യുദ്ധത്തടവുകാരായി ബാബിലോണിലേക്കു കൊണ്ടുപോയി. ബാബിലോണിയൻ രാജാവിന്റെ വമ്പിച്ച സൗധനിർമ്മാണപദ്ധതികൾക്കുപയോഗിക്കാനായി ആയിരം നിർമ്മാണ വിദ്ഗധരെയും കൊണ്ടുപോയി (2 രാജാക്കന്മാർ 24:14, 16). ഇങ്ങനെ നാടുകടത്തപ്പെട്ടവരുടെ ആദ്യസംഘം കേബാർ നദിക്കടുത്തു കുടിപ്പാർത്തു.

തടവുകാരനാക്കപ്പെട്ട യഹൂദാ രാജാവ് യഹോയാഖീന്റെ സ്ഥാനത്ത് അദ്ദേഹത്തിന്റെ ചിറ്റപ്പന്മാരിൽ ഒരാളായ മത്ഥന്യാവിനെ നെബുക്കദ്നേസർ രാജാവാക്കി. നെബുക്കദ്നേസർ മത്ഥന്യാവിന്റെ പേരുമാറ്റി സിദെക്കിയാവ് എന്നാക്കി യഹൂദ്യായിൽ രാജാവാക്കി. സിദെക്കിയാവ് ദൈവഹിതത്തിന് വിപരീതമായത് പ്രവർത്തിച്ചു. ബാബിലോണിയൻ രാജാവ് നെബുഖദ്നേസ്സർ വീണ്ടും യെരുശലേമിനെ ആക്രമിച്ചു. ബി.സി. 586 ൽ സർവ്വസൈന്യവുമായി വന്ന് യെരുശലേം പിടിച്ചടക്കുകയും ദൈവാലയവും രാജഭണ്ഡാരവും കൊള്ള ചെയ്യുകയും ചെയ്തു. ദൈവാലയത്തിലെ വിശുദ്ധ പൂജാപാത്രങ്ങളും വിശുദ്ധ സാധനസാമഗ്രികളും ബാബിലോണിയയിലേക്കു കൊണ്ടുപോയി. സിദെക്കിയാവിന്റെ കണ്ണുപൊട്ടിക്കുകയും മക്കളെ

കൊന്നുകളയുകയും ചെയ്തു. കൂടാതെ അനേകം ബുദ്ധിയും സാമർത്ഥ്യവും സൗന്ദര്യവുമുള്ള യൗവ്വനക്കാരെ പിടിച്ചടക്കി ബാബിലോണിലേക്കു കൊണ്ടുപോയി. യഹൂദാ രാജ്യത്തിന് അപമാനവും വേദനയും സമ്മാനിച്ച ഈ സംഭവം വേദപുസ്തക (ഇസ്രായേൽ ചരിത്രത്തിലെ) ചരിത്രത്തിൽ ബാബേൽ പ്രവാസമെന്ന് അറിയപ്പെടുന്നു.

ദൈവത്തിന്റെ സ്വന്തജനമെന്ന് കീർത്തികേട്ട ഇസ്രായേൽ ജനതയ്ക്കു സംഭവിച്ച ഈ അധഃപതനത്തിന് കാരണമെന്തെന്ന് വിചിന്തനം ചെയ്യുമ്പോൾ ദൈവജനത്തിന്റെ പാപവും അവർക്കു നേതൃത്വം നൽകിയ യഹോവയുടെ പ്രതിനിധികളായ രാജാക്കന്മാരുടെ ദൈവനിഷേധമായ പ്രവർത്തനവുമായിരുന്നു എന്ന് വേദപുസ്തക ചരിത്രം തന്നെ സാക്ഷിക്കുന്നു (2 രാജാക്കന്മാർ 24:3). വിഭിജിത രാജ്യങ്ങളായി മാറിയ ഇസ്രായേലിലും യഹൂദ്യയിലും സമ്മിശ്രമതാരാധന ശക്തമായി നിലനിന്നിരുന്നു. ഈ രാജ്യങ്ങളോടു ചേർന്നുകിടന്നിരുന്ന രാജ്യങ്ങളിൽ ഉരുത്തിരിഞ്ഞു വന്ന രാഷ്ട്രീയ വ്യതിയാനങ്ങളുടെ സമ്മർദ്ദം ഈ രണ്ട് രാജ്യങ്ങളിലും ശക്തമായിരുന്നു. അത് ഈ രാജ്യങ്ങളുടെ രാഷ്ട്രീയ-മതകാര്യങ്ങളെ ശക്തമായി സ്വാധീനിച്ചു. മിക്കപ്പോഴും ഇത് ദൈവജനത്തിന്റെ പ്രത്യേക വിളിയിൽ നിന്ന് അകന്നുപോകുന്നതിനുള്ള സാഹചര്യമൊരുക്കി. യെരുശലേം ദൈവാലയം നഷ്ടപ്പെടുകയും ജനങ്ങൾ പ്രവാസികളാകുകയും ചെയ്തതോടുകൂടി ദൈവജനത്തിന്റെ ചരിത്രത്തിൽ ഒരു പുതിയ കറുത്ത അധ്യായം തുടങ്ങി. ദൈവവിളിയിൽ നിന്ന് അകന്നാലുണ്ടാകുന്ന ഭവിഷത്ത് എത്ര വലുതാണെന്ന് ഒരു പാഠമാണിത് നൽകുന്നത്. •

# സൺഡേസ്കൂൾ വാർത്തകൾ

## ഭദ്രാസന സൺഡേസ്കൂൾ സംഗമം

നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന (മായൽത്തോ) ദിനമായ ഫെബ്രുവരി 2 ഞായറാഴ്ച കുന്നംകുളം ഭദ്രാസന സൺഡേസ്കൂൾ സംഗമം നടത്തി. വിദ്യാർത്ഥികളും അധ്യാപകരും അടുപ്പൂട്ടി സെന്റ് ജോർജ് പള്ളിയിലെ വി. കുർബ്ബാനയ്ക്കുശേഷം കുരുത്തോലകളേന്തി മാർ ദിവന്നാസ്യോസ് നഗറിലേക്ക് റാലിയായി എത്തിച്ചേർന്നു.

ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യസന്ദേശം നല്കി.

പ്രശസ്ത ട്രെയിനറും ഗവേഷകനും എഴുത്തുകാരനുമായ പ്രവീൺ വർഗീസ് തോമസ് (തിരുവനന്തപുരം) ക്ലാസ്സിനു നേതൃത്വം നല്കി. തുടർന്ന് സോണൽതല മത്സര വിജയികളെ ആദരിച്ചു. ഫാ. ഗീവർഗീസ് തോലത്ത്, ഫാ. ആൻണി പൗലോസ്, ഫാ. അബ്രഹാം തോമസ് (കോട്ടയം), ഫാ. മാത്യൂസ് ജോർജ് (യു.എസ്.എ.), ഫാ. അനീഷ് ജോൺ (അയർലണ്ട്), കെ. സി. ലോഫ്സൺ, എ.ഐ. അബ്രഹാം, സ്റ്റീഫൻ പുലിക്കോട്ടിൽ, ആൽവിൻസ് വിത്സൻ എന്നിവർ പ്രസംഗിച്ചു.

## എറണാകുളം ഡിസ്ട്രിക്ട് കോൺവൊക്കേഷൻ

കൊച്ചി ഭദ്രാസനത്തിൽ എറണാകുളം ഡിസ്ട്രിക്ടിലെ വേദപഠന സർട്ടിഫിക്കേറ്റ് (10-ാം ക്ലാസ്) വേദപ്രവീൺ ഡിപ്ലോമ സർട്ടിഫിക്കേറ്റ് (12-ാം ക്ലാസ്) പരീക്ഷകൾ പാസ്സായ എല്ലാ കുട്ടികളെയും ഉൾപ്പെടുത്തി ആകർഷകമായ ബിരുദദാന ചടങ്ങ് നടത്തുകയുണ്ടായി (ചിത്രം അടുത്തലക്കത്തിൽ).

# ബാലപംക്തി



## ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ

പ്രിയ ബാലകരേ,

പുതുവർഷത്തിലേക്ക് പ്രവേശിച്ചിരിക്കുകയാണല്ലോ. 2020 സൺഡേസ്കൂൾ അദ്ധ്യയനവർഷം അനുഗ്രഹപ്രദമാക്കണം. പഠനത്തോടൊപ്പം ഒ.വി.ബി.എസ്., സഹപാഠ്യമത്സരങ്ങൾ എന്നിവകൾക്ക് പ്രാധാന്യം നൽകുന്നതിൽ മടി കാണിക്കരുത്. ഇപ്പോൾ പരീക്ഷാസമയമാണല്ലോ. പരീക്ഷാഭയത്തിന്റെ (Exam fear) ആവശ്യമില്ല. പ്രാർത്ഥനാപൂർവ്വം സമയം നഷ്ടപ്പെടുത്താതെ അദ്ധ്വാനിക്കണം. ഫലം ലഭിച്ചുകൊള്ളും. നിങ്ങൾക്കായി പ്രത്യേകം പ്രാർത്ഥിക്കുന്നു.

രണ്ടു പ്രധാന നോമ്പുകളിലേക്ക് നാം പ്രവേശിക്കുകയാണല്ലോ. നിനവെ നോമ്പ് എന്നറിയപ്പെടുന്ന മൂന്നുനോമ്പും (ഫെബ്രുവരി 3-6), വലിയനോമ്പ് എന്നറിയപ്പെടുന്ന അമ്പതു നോമ്പും (ഫെബ്രുവരി 24 - ഏപ്രിൽ 12) അടുത്തെത്തി. വലിയനോമ്പാണ് (lent) ആദ്യം നിലവിൽ വന്നത്. യേശുതമ്പുരാന്റെ ഉയിർപ്പ് (Easter) പെരുന്നാളിന് ഒരുക്കമായിട്ടാണ് ഇതിനെ കാണുന്നത്. സുറിയാനിസഭയിൽ (പേർഷ്യയിൽ) മാത്രമായി രൂപപ്പെട്ടതാണ് മൂന്നുനോമ്പ് അഥവാ നിനവെ നോമ്പ്. സുറിയാനി പാരമ്പര്യമുള്ള എല്ലാ സഭകളും അതാചരിക്കുന്നുണ്ട്.

നോ(യ്)മ്പ് (നൊയ്+അൻപ്) = നോമ്പ്. സഹനത്തിന്റെയും കനിവിന്റെയും കാലമാണ് നോമ്പുകാലം. ഉപവാസത്തിന്റെയും (Fasting) അനുതാപത്തിന്റെയും (Repentance) കാലം. "പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ ഈ ജാതി നീങ്ങിപ്പോകുന്നില്ല." (വി. മത്തായി 17:21) എന്ന് യേശുതമ്പുരാൻ തന്നെ പഠിപ്പിച്ചിരിക്കുന്നതിൽനിന്നും പിശാചിന്റെ പരീക്ഷയെ ജയിക്കുവാൻ പ്രാർത്ഥനയും (Prayer) ഉപവാസവും (Fasting) എത്രമാത്രം നമ്മെ സഹായിക്കുന്നുവെന്ന് മനസ്സിലാക്കാം.

നോമ്പുകാലം മനനത്തിന്റെയും മിതാഹാരത്തിന്റെയും വ്രതകാലമാണ്. ഉപവാസം (Fasting) ഭക്ഷണം വെടിയുക എന്ന അനുഷ്ഠാനമാണ്. നോമ്പ് (Abstinence) മത്സ്യമാംസാദിയായ ചില ഭക്ഷണപദാർത്ഥങ്ങൾ വെടിയുന്ന ശിക്ഷണമാണ്. പിശാചിന്റെ പരീക്ഷണത്തെ ജയിക്കുവാനുള്ള പ്രാർത്ഥനയോടെ ആത്മശരീരങ്ങളെ ദൈവോന്മുഖമായി സൂക്ഷിക്കുന്നതിന് കൂടുതൽ ഓജസ്സു നൽകുന്ന ഭക്ഷണപാനീയങ്ങളും മറ്റ് ജഡിക സുഖങ്ങളും വെടിഞ്ഞ് ആദ്ധ്യാത്മികമായി ഔന്നത്യം പ്രാപിക്കുവാൻ നമുക്കു കഴിയണം.

ഒഴിവാക്കേണ്ട ഭക്ഷണപാനീയങ്ങൾ ഒഴിവാക്കുക, ഉപവസിക്കുക, വേദവായന, പ്രാർത്ഥന, ദാനധർമ്മം എന്നിവയ്ക്കു കൂടുതൽ പ്രാധാന്യം നൽകുക, ദൈവസംസർഗ്ഗത്തിലായിരിക്കുക എന്നതെല്ലാം നോമ്പുകാലത്തെ അനുഷ്ഠാനങ്ങളാണ്. ഇതിലൂടെ ദൈവസംസർഗ്ഗം ശക്തിപ്പെടുകയും ദൈവസാദൃശ്യത്തിലേക്കുള്ള വളർച്ച ത്വരിതപ്പെടുകയും ചെയ്യും. പ്രാർത്ഥനയ്ക്കും ജാഗരണത്തിനും (Wakefulness) കൂടുതൽ സമയം കണ്ടെത്തുവാനും അവ സുശക്തമാക്കുവാനും അങ്ങനെ ജഡത്തിന്റെ ആഗ്രഹങ്ങളെ നിയന്ത്രിച്ച് ആത്മാവിൽ ശക്തി പ്രാപിക്കുവാനും നോമ്പും ഉപവാസവും നമ്മെ സഹായിക്കും.

പേത്തുർത്താ ഞായറാഴ്ച കഴിഞ്ഞു വരുന്ന സന്ധ്യയിൽ നോമ്പിന്റെ പ്രാർത്ഥന തുടങ്ങുന്നു. സാധാരണ നമസ്കാരങ്ങളിൽ ഏഴു യാമങ്ങളിലെ നമസ്കാരം രണ്ടു നേരമായി നടത്താറാണ് പതിവ്. എന്നാൽ മൂന്നുനോമ്പിലും വലിയനോമ്പിലും ഏഴു യാമങ്ങളിലെ പ്രാർത്ഥന മൂന്നു നേരമായി നടത്തണം. സന്ധ്യയുടെയും സൂത്താറയുടെയും പ്രാർത്ഥന സന്ധ്യയ്ക്കും; രാത്രി, പ്രഭാതം എന്നീ യാമങ്ങളിലെ പ്രാർത്ഥന പ്രഭാതത്തിലും; മൂന്നാം മണി, ആറാം മണി, ഒമ്പതാം

മണി യാമങ്ങളിലെ പ്രാർത്ഥന ഉച്ചയ്ക്കും നടത്തണം.

മൂന്നുനോമ്പിലും വലിയനോമ്പിലും ഓരോ ദിവസത്തേക്കും ഓരോ യാമങ്ങളിലും വ്യത്യസ്തമായ പ്രാർത്ഥനകൾ ക്രമീകരിച്ചിട്ടുണ്ട്. എന്നാൽ 'നോമ്പിലെ കുടുംബാരാധനക്രമം' എന്ന പുസ്തകത്തിലെ പ്രാർത്ഥനകൾ എല്ലാ ദിവസത്തേക്കും പൊതുവായിട്ടുള്ളതാണ്. ഈ പ്രാർത്ഥനകൾ അത്ര ദീർഘമല്ലാത്തതും അധികം സമയം ചെലവഴിക്കാതെ ഭവനങ്ങളിൽ നടത്താവുന്നതുമാണ്. ദേവാലയത്തിൽ പോയി നമസ്കരിക്കുവാൻ സാധിക്കാത്തവർ ഈ പുസ്തകം ഉപയോഗിച്ച് ഭവനങ്ങളിൽ നിർബന്ധമായും നമസ്കരിക്കണം.

ഈ നോമ്പുകാലങ്ങളിൽ അനുതാപത്തോടെ കുമ്പിടുവാനുള്ള അവസരങ്ങൾ കൂടുതലുണ്ട്. ഉച്ചനമസ്കാരത്തിനുശേഷം 40 കുമ്പിടുക എന്നത് നോമ്പിലെ നമസ്കാരത്തിന്റെ ഒരു സവിശേഷതയാണ്. മാറാനായ പെരുന്നാളുകളിലും ഞായറാഴ്ചകളിലും ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളിലും വി. കുർബ്ബാന അനുഭവിക്കുന്ന ദിവസം സന്ധ്യവരെയും കുമ്പിടുകയില്ല എന്നത് ഓർക്കണം. മാറാനായ പെരുന്നാളുകൾ നോമ്പിനിടയിൽ വന്നാൽ കുമ്പിടീൽ ഒഴിവാക്കി സാധാരണ നമസ്കാരം നടത്തും. വലിയനോമ്പിൽ ഉപവാസം ശനിയും ഞായറും ഒഴിച്ചുള്ള ദിവസങ്ങളിലേ ഉള്ളൂ. അതിനാൽ നോമ്പിന്റേതായ നമസ്കാരം ആ ദിവസങ്ങളിലേ ഉള്ളൂ. ശനി, ഞായർ ദിവസങ്ങളിൽ സാധാരണ നമസ്കാരം നടത്തണം. ശനിയും ഞായറും ഉപവാസദിവസങ്ങൾ അല്ലാത്തതിനാലാണ് അന്ന് വി. കുർബ്ബാനയുള്ളത്.

നോമ്പിൻ ദിനങ്ങളിലൂടെ ദൈവംതമ്പുരാന്റെ സദ്ഗുണങ്ങളെ പ്രാപിച്ച് നന്മയിലേക്കുള്ള അനുസ്യൂതമായ വളർച്ച നമ്മെ രക്ഷയിലേക്കു നയിക്കട്ടെ. ദിവ്യസ്വഭാവത്തിൽ (2 പത്രോസ് 1:4) പങ്കാളികളായി ദൈവരാജ്യാവകാശികളായിത്തീരുവാൻ നോമ്പനുഷ്ഠാനങ്ങൾ നമ്മെ സഹായിക്കട്ടെ. നന്മകൾ നേരുന്നു.

സ്നേഹത്തോടെ,

കുര്യനച്ചൻ

*ശ്രദ്ധിക്കുക: ബാലപംക്തി കുട്ടികളെ വായി(പ്പി)ച്ച് കേൾപ്പിക്കുന്നത് നല്ലതായിരിക്കും.*

## പാഠപുസ്തകത്തിലെ പിശകുകൾ ശ്രദ്ധിക്കുക

കോട്ടയം ഭദ്രാസനത്തിലെ കുറിച്ചി മാർ ബസേലിയോസ് സൺഡേസ്കൂളിലെ അധ്യാപകനായ ശ്രീ. റ്റി. യു. ഏബ്രഹാം, പാഠപുസ്തകത്തിൽ അദ്ദേഹം ശ്രദ്ധിച്ച അച്ചടിപിശകുകൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പുതിയ പുസ്തകം പ്രസിദ്ധീകരിക്കുമ്പോൾ ആവശ്യമായ തിരുത്തലുകൾ വരുത്തുന്നതാണ്. ശ്രീ. റ്റി.യു. ഏബ്രഹാമിനോടുള്ള നന്ദി രേഖപ്പെടുത്തുന്നു. ഗൗരവമായ അർത്ഥ വ്യത്യാസങ്ങൾ ഉള്ള ചില തിരുത്തലുകൾ മാത്രം ചുവടെ ചേർക്കുന്നു.

അടുത്തവർഷം പല പുസ്തകങ്ങളും പുതുതായി പ്രസിദ്ധീകരിക്കേണ്ടിയിരിക്കുന്നതിനാൽ അധ്യാപകർ ശ്രദ്ധയിൽപ്പെടുന്ന പിശകുകൾ ചൂണ്ടിക്കാണിക്കണമെന്ന് താല്പര്യപ്പെടുന്നു.

ക്ലാസ് 2 പേജ് 99 ചുവടെനിന്നും ഏഴാം വരിയിൽ 'അതിനാൽ ഒരാളിന്റെ പ്രയാസം നമ്മുടെ എല്ലാവരുടെയും പ്രയാസമാണ്' എന്ന് തിരുത്തി വായിക്കണം.

**ക്ലാസ് 3 – പേജ് 21**

'പാദുകം' എന്നതിന്റെ താഴെയുള്ള വരിയിൽ
വി. യോഹ. 3:16 എന്നത് വി. ലൂക്കോ 3:16 എന്ന് തിരുത്തുക.

**ക്ലാസ് 5 – പേജ് 90**

20–ാം വരിയിൽ 'അതു നൽകുമ്പോൾ കേവലപദാർത്ഥം അപ്പവീഞ്ഞുകളായി മാറുന്നു' എന്നത് 'തിരുശരീരരക്തമായി മാറുന്നു' എന്ന് തിരുത്തുക.

**Our Alumni**



# എന്റെ സൺഡേസ്കൂൾ അനുഭവങ്ങൾ

## തോമസ് പോൾ മുള്ളനിക്കാട്

**1969** ജനുവരിയിലെ ആദ്യത്തെ ഞായറാഴ്ച വളരെ ഉത്സാഹത്തോടുകൂടി പള്ളിയിലേക്ക് സൺഡേസ്കൂളിനായി പോയി. എന്നാൽ 9-ാം ക്ലാസ്സിൽ പഠിക്കേണ്ടുന്ന മറ്റൊരാൾപോലും വന്നിരുന്നില്ല. ചുറ്റിപ്പറ്റി നിന്ന എന്നെ ഹെഡ്മാസ്റ്റർ (എന്റെ പിതാവ്) വീട്ടിലേക്ക് പറഞ്ഞയച്ചു. ഒരാഴ്ചകൂടി പോയി നോക്കിയെങ്കിലും എന്റെ സൺഡേസ്കൂൾ പഠനകാലം അതോടുകൂടി തീരുകയായിരുന്നു. കുറേനാളൊക്കെ അതോർത്തു വിഷമമുണ്ടായിരുന്നെങ്കിലും പിന്നീട് അതെല്ലാം അങ്ങനെയങ്ങുപോയി. എന്റെ സൺഡേസ്കൂൾ അധ്യാപകർ മികച്ച അർപ്പണബോധമുള്ളവരായിരുന്നു എങ്കിലും ഏറെയൊന്നും വിദ്യാഭ്യാസയോഗ്യതയോ വിശാലമായ വായനയോ ചിന്തകളോ ഉള്ളവരായിരുന്നില്ല. വേദപഠനത്തിൽ എനിക്ക് അടിസ്ഥാനമിട്ടത് നന്നേ ചെറുപ്പം മുതലേ എന്നിലുള്ള വല്യപ്പച്ചന്റെ സ്വാധീനമാണ്. വേദപുസ്തകകഥകൾ പറഞ്ഞുതരുന്നതിലും പാട്ടും പ്രാർത്ഥനകളും പഠിപ്പിക്കുന്നതിലും നിത്യസ്വാധീനമായിരുന്നു. 110 വയസുവരെ ജീവിച്ചിരുന്ന 1990-ൽ മരിച്ച അദ്ദേഹത്തിന്റെ ജീവിതകാലം മുഴുവനും കാർഷികാദ്ധ്വാനത്തിലും ബാക്കി സമയം മുഴുവനും ദൈവാലയകാര്യത്തിലുമാണ് ശ്രദ്ധിച്ചത്. ദീർഘകാലം പള്ളി ട്രസ്റ്റിയായും സൺഡേസ്കൂൾ അധ്യാപകനായും അദ്ദേഹം പ്രവർത്തിച്ചു.

എന്റെ പിതാവ് സ്കൂൾ അധ്യാപകനായിരുന്നു. സൺഡേസ്കൂൾ അധ്യാപകനും സഭാകാര്യങ്ങളിൽ ഏറെ തീവ്രനിലപാടുകളും പ്രവർത്തനശൈലിയും ഉള്ള ആളുമായിരുന്നു. സഭാചരിത്രത്തെ ഭൂമിശാസ്ത്രവുമായി ബന്ധിപ്പിച്ച് പഠിപ്പിക്കുന്ന ഒരു പ്രത്യേക ശൈലി അദ്ദേഹത്തിനുണ്ടായിരുന്നു. അത് ചരിത്രത്തെയും സംഭവങ്ങളെയും മിഴിവോടെ മനസിൽ നിലനിർത്തുവാൻ ഏറെ പ്രയോജനം ചെയ്യും എന്ന് എനിക്ക് ബോധ്യംവന്നിട്ടുണ്ട്. അങ്ങനെ ഞാൻ എന്റെ പഠനം തുടരുകതന്നെ ചെയ്തു. അതുകൊണ്ട് പിൽക്കാലത്ത് സഭയുടെ ഔദ്യോഗിക അംഗീകാരത്തോടു കൂടി 'മലങ്കര ഓർത്തഡോക്സ് സഭ വിശ്വാസം, പാരമ്പര്യം' എന്ന റഫറൻസ് ഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ സാധിച്ചു എന്നത് എന്റെ ജീവിതത്തിലെ ഏറ്റവും വലിയ വിജയമായി ഞാൻ കണക്കാക്കുന്നു. ഇവിടെ ഏറെ സന്തോഷം തരുന്നത് ദിദിമോസ് ബാവായിൽ നിന്നും ആദ്യപ്രതി ഏറ്റുവാങ്ങിയ സഭാരത്നം ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഒരാഴ്ചകൊണ്ട് പുസ്തകം മുഴുവൻ വായിച്ചു തീർത്ത് സ്വന്തകൈപ്പടയിൽ എനിക്കയച്ചുതന്ന കത്താണ്. ആ കത്ത് രണ്ടാമത്തെ എഡിഷനിൽ ചേർത്തിട്ടുണ്ട്. കത്തിലെ താല്പര്യംപോലെ സൺഡേസ്കൂൾ 11, 12 ക്ലാസ്സുകളിലെ കുട്ടികൾക്ക് Extra reading-ന് ഈ പുസ്തകം ഔദ്യോഗികമായി ശുപാർശചെയ്യപ്പെട്ടിട്ടില്ലെങ്കിലും സൺഡേസ്കൂൾ വിദ്യാർത്ഥികളാണ് ഇതിനെ ഏറെ പ്രയോജനപ്പെടുത്തുന്നതെന്ന് കഴിഞ്ഞ ഒരു വ്യാഴവട്ടക്കാലത്ത് എനിക്കു ലഭിച്ച പ്രതികരണങ്ങളിൽ നിന്നും മനസിലായിട്ടുണ്ട്.

അക്കാലത്തെ സൺഡേസ്കൂളും ഇക്കാലത്തെ സൺഡേസ്കൂളും ഏറെ വ്യത്യസ്തമാണ്. ഇന്നു വിദ്യഭ്യാസം സെക്കുലർ തലത്തിൽ 100% പ്രാധാന്യം നേടുമ്പോൾ സൺഡേസ്കൂൾ പഠന ത്തിന് ഒരു നേർച്ചയുടെ പ്രാധാന്യമേ പലർക്കും ഉള്ളൂ. ഭൂരിപക്ഷ

---

*'മലങ്കര ഓർത്തഡോക്സ് സഭ - വിശ്വാസം, പാരമ്പര്യം' എന്ന ഗ്രന്ഥത്തിന്റെ രചയിതാവായ ശ്രീ. തോമസ് പോൾ സൺഡേസ്കൂൾ പ്രവർത്തനങ്ങളുമായി ആദ്യകാലം മുതൽ സഹകരിച്ചുനിന്ന വ്യക്തിയാണ്. ഇപ്പോൾ INAMSന്റെ ദേശീയ ജനറൽ സെക്രട്ടറിയാണ്.*

മാളുകൾക്കും സഭാജീവിതം എന്നത് ഞായറാഴ്ച വി. കുർബ്ബാനയോ, മാമോദീസാ, വിവാഹം, ശവസംസ്കാരം ഇവയി ലൊതുങ്ങുന്ന പ്രാധാന്യമേയുള്ളു. വേദപഠനം എന്നതിന് സാധാരണക്കാരുടെ വ്യക്തിജീവിത ത്തിൽ ഒരു പ്രാധാന്യവും ലഭിക്കുന്നില്ല. സഭാ ചരിത്രമോ, ദൈവശാസ്ത്രമോ, പ്രാർത്ഥനകളോ, ഗീതങ്ങളോ പഠിക്കേണ്ടുന്ന വിഷയമായേ പരിഗണിക്കപ്പെടുന്നില്ല. വൈദിക പദവികളി ലേക്ക് പോകുന്നവരും വേദപഠനത്തിൽ താല്പര്യമുള്ള ഒരു വിഭാഗം ജനങ്ങളെയും ഒഴിച്ചുനിർത്തിയാൽ സഭാജീവിതം തിരക്കിട്ട ജീവിതത്തിൽ നഷ്ടപ്പെടുത്തുന്ന കുറെ സമയമോ കാലങ്ങളോ മാത്രമാണ്. യൂറോപ്യൻ രാജ്യങ്ങളി ലേതുപോലെ തികച്ചും പ്രസക്തി നഷ്ടപ്പെട്ടു കഴിഞ്ഞിട്ടില്ലെങ്കിലും മതങ്ങളുടെയും സഭകളു ടെയും നിലനില്പ് ചോദ്യംചെയ്യപ്പെടുന്ന കാലം വിദൂരമല്ല.

ഇപ്രകാരമുള്ള മാറ്റങ്ങൾ ഒറ്റരാത്രികൊണ്ട് സംഭവിക്കുന്നതല്ല. ആർക്കും അതിന്റെ ഉത്തര വാദിത്വത്തിൽനിന്ന് ഒഴിഞ്ഞുനില്ക്കാൻ കഴിയു കയുമില്ല. അമ്പതുവർഷം മുമ്പുണ്ടായിരുന്ന സൺഡേസ്കൂൾ സിലബസ് പ്രധാനമായും ബൈബിൾ കഥകളും നമസ്കാരക്രമങ്ങളും ചുരുക്കം സഭാചരിത്രവും അടങ്ങുന്നതായി രുന്നു. അധ്യാപകർ അത്രയൊന്നും പ്രൊഫഷ ണൽ അല്ലായിരുന്നു. ലഭ്യമായ പുസ്തകങ്ങൾ പഠിപ്പിക്കുക എന്നതിലുപരി ഓരോരുത്തരു ടെയും വേദജ്ഞാനവും മനോധർമ്മവും അനു സരിച്ച് വിഷയങ്ങളെ (അത് കൂടുതലും ബൈബിൾ സംഭവങ്ങൾ ആയിരിക്കും) അവത രിപ്പിച്ചിരുന്നു. കുട്ടികളെ സംബന്ധിച്ചിടത്തോളം ഇത് വ്യത്യസ്ത അനുഭവങ്ങളാണ് നല്കിയിരു ന്നത്. എന്നാലും അടിസ്ഥാനപരമായി മാതാ പിതാക്കളിൽനിന്നും പകർന്നു ലഭിച്ച സഭാ സ്നേഹം, ദൈവഭയം, ഭക്തി ഇവയൊക്കെ അടിസ്ഥാനശിലകളായി നിലനിന്നു.

ഇവിടെ slip ആയിപ്പോയ ഒരു വലിയ കൂട്ടമുണ്ട്. പല കാരണങ്ങൾകൊണ്ടും സൺഡേ സ്കൂൾ പഠനം ഒട്ടും ലഭിക്കാതെയും പേരിനു മാത്രം ലഭിച്ചവരും ലഭിച്ചതിനെ ഉൾക്കൊള്ളാത്ത വരും... ഇവരുടെ അടുത്ത തലമുറയിൽനിന്ന് എന്തുപ്രതീക്ഷിക്കാനാവും. ഇന്ന് സൺഡേ സ്കൂൾ പ്രസ്ഥാനം ഘടനാപരമായും സാമ്പത്തി കമായും സ്വയംപര്യാപ്തത നേടിയ നിലയിലാ ണുള്ളത്. കാലത്തിനനുസരിച്ച് സിലബസ് പരിഷ്കരണവും അക്കാദമിക് യോഗ്യതയുമുള്ള നേതൃത്വവും അധ്യാപകരും ഉണ്ട്. എന്നാൽ ആത്മപരിശോധന ആവശ്യം ആദ്യം നിർവഹി ക്കേണ്ടത് അവർതന്നെയാണ്. ഉദാഹരണമായി ഒരു വിഷയം അവതരിപ്പിക്കുന്നതിൽ ക്ഷമിക്കു മല്ലോ. ഓരോ വാർഷികപ്പരീക്ഷ കഴിയുന്ന ദിവസവും അധ്യാപകർ (കഴിയുമെങ്കിൽ അതിനു മുകളിലുള്ളവരും) തങ്ങളുടെ വിദ്യാർത്ഥികൾക്ക് അന്നു ലഭിച്ച ചോദ്യപേപ്പറിന് പുസ്തകം റഫർ ചെയ്യാതെ സ്വയം ഉത്തരമെഴുതി value ചെയ്യണം. എന്നിട്ടുമാത്രമേ കുട്ടികളുടെ answer paper value ചെയ്യാവൂ. അധ്യാപകന് 60% മാർക്ക് എങ്കിലും സ്വയംനല്കാൻ കഴിയുന്നില്ലെങ്കിൽ ആ നില വാരത്തിലേക്കെങ്കിലും ഉയരാൻ ശ്രമമുണ്ടാ കണം.

കുട്ടികൾക്കു നല്കുന്ന ആത്മീയശിക്ഷണം കൊണ്ട് രണ്ടു കാര്യങ്ങൾ എങ്കിലും അവർക്ക് ലഭിക്കണം. സഭയുടെ വിശ്വാസവും പാര മ്പര്യവും അവർക്ക് ബോധ്യം വരണം. രണ്ട് സെക്കുലർ പഠനത്തിൽക്കൂടി അവർക്കു ലഭിക്കുന്ന ചിന്താപദ്ധതിക്ക് ഏതെങ്കിലും വിധത്തിൽ വിശ്വാസപാരമ്പര്യങ്ങൾ നിരക്കുന്നില്ല എന്ന തോന്നൽ അവരിൽ ഉണ്ടാകാതിരിക്ക ത്തക്കവിധം ദൈവീകപദ്ധതികളെപ്പറ്റിയുള്ള അടിസ്ഥാനധാരണയും മാനുഷീകമായ അറിവ് ലൗകീക അളവുകോൽവച്ച് ദൈവത്തെ അള ക്കാൻ പര്യാപ്തമല്ല എന്ന പ്രാഥമീക ബോധ്യ വും അവർക്ക് ഉണ്ടാക്കിക്കൊടുക്കുന്നതാകണം.

ഈ മേഖലയിൽ പ്രവർത്തിക്കുന്ന അധ്യാ പകസമൂഹം പ്രതിഫലംകൂടാതെ നിഷ്കാമ കർമ്മം ആണ് ചെയ്യുന്നത് എന്നതിൽ തർക്കമില്ല. എന്നാൽ അവർ ഓർത്തിരിക്കേണ്ട പ്രധാന കാര്യം അതല്ല. ഇത് ചെയ്യുവാ നുള്ള അവസരം, കഴിവ് എന്നിവ തന്ന ദൈവം തങ്ങൾക്കു നല്കിയിരിക്കുന്ന ലൗകീകനേട്ടങ്ങൾ എല്ലാം തന്നെ സൗജന്യമായി അവനിൽനിന്ന് ലഭിച്ച താണ്. നാമെല്ലാം യാതൊന്നും കൈമുതലായി ഇല്ലാതെയാണ് ലോകത്തിലേക്കു വന്നതെന്നും ദൈവം നമ്മുടെ കാര്യവിചാരകത്വത്തെ പരീക്ഷി ക്കാൻ നമ്മിൽ ഭരമേല്പിച്ച തല്ലാതെ മറ്റൊന്നും നമുക്കില്ല എന്നതും മറക്കരുത്.

എന്റെ സൺഡേസ്കൂൾബന്ധം പറഞ്ഞു കൊണ്ടാണല്ലോ തുടങ്ങിയത്. എട്ടാംക്ലാസിൽ വിട പറഞ്ഞുഎങ്കിലും ഇന്നുവരെ സൺഡേ സ്കൂൾപ്രസ്ഥാനവുമായി ഏറെ അടുത്തുതന്നെ പ്രവർത്തിച്ചു കൊണ്ടാണിരിക്കുന്നത്. ജീവിത

വ്യാപാരത്തിൽ തൊഴിലായി സ്വീകരിച്ചത് ശിവകാശിയിലെ പ്രിന്റിംഗ് സംരംഭമാണ്. 1982-ൽ അന്നത്തെ സൺഡേസ്കൂൾ പ്രസിഡന്റും നിയുക്ത കാതോലിക്കായുമായിരുന്ന മാത്യൂസ് മാർ കൂറീലോസ് (മാത്യൂസ് ദ്വിതീയൻബാവാ) തിരുമേനി എന്റെ ഇടവകയായ മുള്ളനിക്കാട് സെന്റ്മേരീസ് ദൈവാലയം സന്ദർശിക്കുകയും ഞങ്ങളുടെ ഭവനത്തിൽ വരികയും ചെയ്തു. എല്ലാവരേയും വ്യക്തിപരമായി പരിചയപ്പെട്ടപ്പോൾ എനിക്ക് ശിവകാശിയിൽ ഓഫ്സെറ്റ് പ്രസ്സ് ആണ് എന്നു മനസിലാക്കി ദേവലോകത്ത് ബഹു. റ്റി.ജി. സഖറിയ അച്ചന് (സൺഡേസ്കൂൾ പബ്ലിക്കേഷൻ ഓഫീസറും ദേവലോകത്തെ എല്ലാക്കാര്യങ്ങളിലും പ്രധാന പങ്കു വഹിച്ചിരുന്നതുമായ) ഒരു കത്തു നല്കി വിട്ടു. അക്കാലത്ത് OVBS പ്രസ്ഥാനം ശൈശവദശയിലാണ്. കാതോലിക്കാദിനപ്പിരിവുകവറും സഭയുടെ മറ്റു ജോലികളുമൊക്കെ ആദ്യം ചെയ്തുവന്നു. സൺഡേസ്കൂൾ പുസ്തകങ്ങളുടെ പ്രിന്റിംഗ് സ്ഥിരമായ ഒരു സംവിധാനത്തിൽ പൊയ്ക്കൊണ്ടിരിക്കയുമായിരുന്നു. 1984 മുതൽ OVBS ന്റെ ജോലികൾ ചെയ്തുതുടങ്ങി. അന്ന് സൺഡേസ്കൂൾ സാമ്പത്തീകഭദ്രത നേടിയിരുന്നില്ല. Syndicate Bank ന്റെ 50,000 രൂപയുടെ OD limit ആണ് working capital. പഴയ സിസ്റ്റത്തിലുള്ള പ്രിന്റിംഗ് രീതികളെ കാലികമായി പരിഷ്കരിക്കുവാനും പല മാറ്റങ്ങൾക്കും കൂടെനിന്നു പ്രവർത്തിക്കുവാനും ഒരു സഭാപ്രവർത്തകൻ എന്ന നിലയിൽ അവസരം ലഭിച്ചതോർത്ത് ദൈവത്തെ സ്തുതിക്കുന്നു. അക്കാലത്ത് ഡയറക്ടർ ജനറലായിരുന്ന വെരി റവ. സി. വി. ജോർജ്ജ് കോർ എപ്പിസ്കോപ്പായും OVBS Director പൗലോസ് അച്ചനും ഓഫീസ് സെക്രട്ടറി ബഹു. സി. യു. മാത്യുസാർ, സഖറിയാച്ചൻ തുടങ്ങിയവരോടൊപ്പം ഒരു ബിസിനസുകാരനായിട്ടല്ല ഒരു പ്രവർത്തകൻ എന്ന നിലയിൽ ആണ് പ്രവർത്തിക്കാൻ അക്കാലത്ത് അവസരം ലഭിച്ചത്. സമൂലം ഉണ്ടായ പരിഷ്കരണത്തിൽ എന്റേതായ അറിവുകൾ ഉപയോഗിക്കുന്നതിൽ താഴെപ്പറയുന്നവർ കാണിച്ച താല്പര്യം ഞാനിവിടെ ഓർത്തുകൊള്ളട്ടെ. ഡയറക്ടർ ജനറൽമാരായിരുന്ന വന്ദ്യ ടി.ജെ. ജോഷ്വാ അച്ചൻ, റവ. ഫാ. ഡോ. ഒ. തോമസ്, റവ.ഫാ. ഡോ. റജി മാത്യു, മുൻ പബ്ലിക്കേഷൻ ഓഫീസർമാരായ തോട്ടയ്ക്കാട് ടി. ടി. ചാക്കോ സാർ, റവ. ഫാ. കെ.വി. തോമസ് ഒ.വി.ബി. എസ് സെക്രട്ടറിയായും ഇപ്പോൾ പബ്ലിക്കേഷൻ ഓഫീസറുമായ ഡോ. ചെറിയാൻ തോമസ് ഒ.വി.ബി.എസ്. സെക്രട്ടറിമാരായും സിലബസ് കമ്മിറ്റി അംഗങ്ങളായും സംഗീത വിഭാഗത്തിലും ഒക്കെയായി പ്രവർത്തിച്ചിരുന്ന റവ. ഫാ. കുര്യൻ തോമസ്, റവ. ഫാ. ജോൺ മാത്യു, റവ. ഫാ. കെ.വി. ഏലിയാസ്, കുഴിമറ്റം ടി. വി. കുര്യൻ സാർ, പ്രൊഫ. ഡോ. ഐപ്പ് വർഗീസ്, പ്രൊഫ. സാം വി. ദാനിയേൽ, യശഃശരീരരായ തിരുമൂലപുരം ഗീവർഗീസ് സാർ, ശ്രേഷ്ഠ കവി ഏബ്രഹം പടിഞ്ഞാറേതലയ്ക്കൽ തുടങ്ങി അനേകം വ്യക്തികൾ സ്മരണയിലുണ്ട്.

സഭ സൺഡേസ്കൂളിന് വളരെ പ്രാധാന്യം കൊടുക്കുന്നു എന്ന് പൊതുവെ പറയാമെങ്കിലും വിമർശനാത്മകമായി ചിന്തിക്കുമ്പോൾ പല പോരായ്മകളും എടുത്തുപറയാതെ വയ്യ. പൊതുവെ വിശ്വാസികളിൽനിന്നും വരുന്ന ഒരു വിമർശനം സൺഡേസ്കൂൾ പഠിച്ചവർക്കും പഠിക്കാത്തവർക്കും തമ്മിൽ പ്രോത്സാഹനങ്ങളിൽ വ്യത്യാസങ്ങൾ ഒന്നും കാണുന്നില്ല. ഉദാഹരണത്തിന് സഭാസ്ഥാപനങ്ങളിലെ ജോലി ഒഴിവുകളിൽ യാതൊരു പരിഗണനയും സൺഡേസ്കൂൾ പാസ്സായവർക്കു നല്കുന്നില്ല. വിദ്യാഭ്യാസ അഡ്മിഷനും അതുണ്ടാകാറില്ല. ഗണ്യമായ ഒരു പ്രോത്സാഹനം ഇക്കാര്യങ്ങളിൽ നല്കാത്തിടത്തോളം സഭാജീവിതത്തിൽ സൺഡേസ്കൂളിന്റെ സ്ഥാനം വേണ്ടവിധം സഭ പരിഗണിക്കുന്നില്ല എന്ന് വിശ്വാസികൾക്ക് പരാതി ഉണ്ടെങ്കിൽ തെറ്റുപറയാൻ കഴിയുമോ. സഭാമക്കൾ എന്ന പരിഗണനപോലും വേണ്ടവിധം നല്കുന്നില്ല എന്ന പരാതിയും നില നില്ക്കുന്നുണ്ടല്ലോ.

മനുഷ്യനെ ദൈവത്തിലേക്ക് നയിക്കുക എന്ന ദൗത്യമാണ് സഭയ്ക്കുള്ളത്. ആരാധന കഴിഞ്ഞാൽ ഏറ്റവും പ്രാധാന്യം പഠനത്തിനുതന്നെയാണല്ലോ. ഇവയ്ക്കു രണ്ടും അനുരൂപമായ ജീവിതക്രമം മൂന്നാമതും വരുന്നു. സൺഡേസ്കൂളിൽക്കൂടി ലഭിക്കേണ്ട അടിസ്ഥാനം സഭയ്ക്ക് വേറൊന്നിൽക്കൂടിയും ലഭിക്കയില്ല. ആത്മാർത്ഥമായ ശ്രമവും പങ്കാളിത്തവും എപ്പിസ്കോപ്പസിയിൽനിന്നും വൈദീകരിൽ നിന്നും മാതാപിതാക്കളിൽനിന്നും ലഭിച്ചെങ്കിൽ മാത്രമേ അധ്യാപകർക്ക് കൂടുതൽ മെച്ചപ്പെട്ട സേവനം വരുംതലമുറയ്ക്ക് നല്കുവാൻ സാധിക്കുകയുള്ളു. ഉണർന്നു പ്രവർത്തിച്ചില്ലെങ്കിൽ... 'നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരവീൻ...', 'ഇനിയും ഉറങ്ങി ആശ്വസിച്ചുകൊള്ളുക...' എന്നുമുള്ള തിരുവചനങ്ങൾ നാം കേൾക്കേണ്ടിവരും. •

# സൺഡേസ്കൂളിനായി ജീവിതം സമർപ്പിച്ച ശ്രീ. ഒ.എം. ഫിലിപ്പോസ്

**ഫാ. യൂഹാനോൻ ജോൺ**

*(വൈസ് പ്രസിഡന്റ്, OSSAE, നിലയ്ക്കൽ ഭദ്രാസനം)*

സൺഡേസ്കൂളിന്റെ വളർച്ചയ്ക്കായി സമർപ്പിതമായ ജീവിതത്തിന് ഉടമയായിരുന്നു 2020 ഫെബ്രുവരി 9–ന് ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ട നിലയ്ക്കൽ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ ശ്രീ. ഒ.എം. ഫിലിപ്പോസ്. 1938 ഫെബ്രുവരി 13–ന് ജനിച്ച അദ്ദേഹം 82–ന്റെ നിറവിലും കർമ്മനിരതനായിരുന്നു. സ്വന്തം ഇടവകയായ വയലത്തല മാർ സേവേറിയോസ് സ്ലീബാ പള്ളിയിൽ ഞായറാഴ്ച വി. കുർബ്ബാനയിൽ സംബന്ധിച്ച് അനുഭവിച്ചതിനുശേഷം പ്രസംഗിച്ചുകൊണ്ട് നിൽക്കുമ്പോഴാണ് ഈ ലോകത്തോട് വിട പറയുന്നത്. അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വാക്കുകളിൽ പർവ്വതാരോഹകന്റെ മരണം കണക്കെ 'He passed away climbing.' 65 വർഷത്തിലധികമായി സൺഡേസ്കൂൾ അധ്യാപകനായും പത്തുവർഷമായി നിലയ്ക്കൽ ഭദ്രാസന ഡയറക്ടറായുമുള്ള അദ്ദേഹത്തിന്റെ പ്രവർത്തന പന്ഥാവ് മാതൃകാപരവും മഹത്തരവുമായിരുന്നു. സ്കൂൾ അധ്യാപകനായിരുന്ന ഫിലിപ്പോസ് സാർ സാമൂഹ്യ പ്രവർത്തനത്തിലും പ്രാദേശിക എക്യുമെനിക്കൽ ബന്ധങ്ങൾ മെച്ചപ്പെടുത്തുന്നതിലും കൃഷിയിലും ഉത്സുകനായിരുന്നു.



ചിട്ടയോടുകൂടിയ ജീവിതമായിരുന്നു (Systematic life) അദ്ദേഹത്തിനുണ്ടായിരുന്നത്. കൃത്യസമയത്ത് എഴുന്നേൽക്കുകയും കിടക്കുകയും പ്രാർത്ഥനകൾ വീഴ്ചകൂടാതെ നടത്തുകയും ചെയ്ത ഫിലിപ്പോസ് സാറിന്റെ ജീവിതരേഖ സൺഡേസ്കൂൾ അധ്യാപകർക്ക് പ്രചോദനാത്മകമാണ്. കൃത്യമായ ആസൂത്രണം (planning) നടത്തി മാത്രമാണ് സൺഡേസ്കൂളുമായി ബന്ധപ്പെട്ടു ചെറിയ കാര്യങ്ങൾപോലും ഭദ്രാസനതലത്തിലും ഡിസ്ട്രിക്ട് തലത്തിലും ഇടവക തലത്തിലും നിർവഹിച്ചിരുന്നത്. തികഞ്ഞ ശുഭാപ്തി വിശ്വാസത്തോടെയുള്ള (Optimistic) അദ്ദേഹത്തിന്റെ മനോഭാവം സഹപ്രവർത്തകർക്ക് ആവേശം പകർന്നിരുന്നു. നർമത്തിൽ ചാലിച്ച് വ്യക്തിവിദ്വേഷം കൂടാതെ ക്രിയാത്മക വിമർശനം (Creative Criticism) നടത്താൻ അനിതര സാധാരണമായ വൈഭവമുണ്ടായിരുന്നു ഫിലിപ്പോസ് സാറിന്. തനിക്കു തെറ്റുപറ്റിയെന്നു തോന്നിയാൽ തിരുത്താനും അതു പരസ്യമായി പറയാനും (Apologising) അദ്ദേഹം മടി കാണിച്ചിരുന്നില്ല.

നിലയ്ക്കൽ ഭദ്രാസനത്തിലെ 39 പള്ളികളിലെ സൺഡേസ്കൂൾ വിദ്യാർത്ഥികളെപ്പറ്റിയും അധ്യാപകരെപ്പറ്റിയും അവരുടെ കഴിവുകളെ സംബന്ധിച്ചും വ്യക്തമായ സൂക്ഷ്മ അറിവുകൾ ഫിലിപ്പോസ് സാറിന് കമ്പ്യൂട്ടർ കണക്കെ ഓർമ്മയുണ്ടായിരുന്നു. അസാമാന്യമായ സാറിന്റെ ഓർമ്മശക്തി (Memory power) ഭദ്രാസന സൺഡേസ്കൂളിന്റെ പ്രവർത്തനം ഏറെ സുഗമമായി നിർവഹിക്കാൻ സഹായകരമായിരുന്നു. അദ്ദേഹം പുലർത്തിയിരുന്ന സാമ്പത്തിക അച്ചടക്കം (Economic Discipline) പ്രത്യേകം പ്രശംസനീയമായിരുന്നു. അതുമൂലം ഭദ്രാസന സൺഡേസ്കൂൾ പ്രസ്ഥാനത്തിന് നല്ലൊരു തുക ബാങ്ക് ഡിപ്പോസിറ്റ് സൂക്ഷിക്കാൻ കഴിഞ്ഞു. 2020 ഫെബ്രുവരി 11–ന് നടന്ന സംസ്കാര ശുശ്രൂഷയിൽ OSSAE പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. അഭിവന്ദ്യരായ ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് എന്നിവർ സഹകാർമ്മികരായിരുന്നു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, OSSAE കേന്ദ്ര ഭാരവാഹികൾ, വിവിധ ഭദ്രാസന ഭാരവാഹികൾ തുടങ്ങിയവർ സംബന്ധിച്ചു.

റിട്ടയേർഡ് ഹെഡ്മിസ്ട്രസ്സും ചെറുകോൽ ഗ്രാമപഞ്ചായത്ത് മുൻ പ്രസിഡന്റുമായ ശോശാമ്മ ഫിലിപ്പാണ് ഭാര്യ. ബ്രൈറ്റ് ഒ. ഫിലിപ്പ്, ബൈജു ഒ. ഫിലിപ്പ് എന്നിവർ മക്കൾ. ബ്രൈറ്റ് ഫിലിപ്പ് മുംബൈ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടറായി പ്രവർത്തിക്കുന്നു. •

# സഭാസമാധാനത്തിന്റെ സമവാക്യം ഒരിടയനും ഒരാട്ടിൻകൂട്ടവും



**കരിഷ്മ ഇ. ഗീവർഗീസ്**

*സൺഡേസ്കൂൾ സോണൽതല മത്സരങ്ങളിൽ സെൻട്രൽ സോണിൽനിന്നും ഒന്നാംസ്ഥാനം ലഭിച്ച ലേഖനം.*

**മാ**ർത്തോമ്മൻ പൈതൃകവും പേറി സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസപ്രമാണം ജീവിതവ്രതമായി സ്വീകരിച്ച സഭയാണ് പരിശുദ്ധ മലങ്കര ഓർത്തഡോക്സ് സഭ. അപ്പൊസ്തോലികതയിലും കാതോലികതയിലും പദമൂന്നി കാലത്തിന്റെ പരീക്ഷണങ്ങളെ സമചിത്തതയോടും അടിയുറച്ച ദൈവാശ്രയബോധത്തോടും സ്വത്വബോധത്തോടും നേരിട്ട അജസംഘം. നൂറ്റാണ്ടുകൾ നീണ്ടുനിന്ന വ്യവഹാരങ്ങളും മറ്റും അത്യന്തം ദൗർഭാഗ്യകരമായിരുന്നുവെങ്കിലും സാഹചര്യത്തിന് അനുസൃതമായി ഉയരുവാൻ നാം എന്നാളും ശ്രമിച്ചിട്ടുണ്ട്. സഭാതർക്കങ്ങൾ പരമകാഷ്ഠയിൽ എത്തിനിൽക്കുന്ന സമകാലിക സാഹചര്യത്തിൽ, സഭാസമാധാനത്തിന്റെ സമവാക്യം തീർച്ചയായും ഒരിടയനും ഒരാട്ടിൻകൂട്ടവും എന്നുള്ളതാണ്.

തോമാവബോധമെന്ന പൊൻതിരിനാളത്തെ കരുത്താക്കിയ മലങ്കര നസ്രാണികൾക്ക്, മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് എഡേസ്സായിലേക്ക് മാറ്റിയതിന്റെ ഓർമ്മ പുതുക്കുന്ന ജൂലൈ 3-ന് ദൈവകരുണയാൽ ലഭിച്ച അനർഘ സമ്മാനമായിരുന്നു ഇന്ത്യയുടെ പരമോന്നത നീതിപീഠം പുറപ്പെടുവിച്ച വിധി. മലങ്കരയിലെ ഇടവകകളും മറ്റും 1934-ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്ന വിധി ഒരിടയനും ഒരാട്ടിൻകൂട്ടവും എന്ന ദർശനം പ്രവർത്തിപഥത്തിലെത്തിക്കാനുള്ള ആഹ്വാനമെന്ന നിലയിലും ആ വിധി വിലയിരുത്തപ്പെടേണ്ടത് അനിവാര്യം തന്നെയാണ്.

സഭാചരിത്രം ആത്മാർത്ഥമായി പഠിക്കുന്ന പക്ഷം ഒരു വസ്തുത സംശയമെന്യേ ബോധ്യപ്പെടുന്നതാണ്. കാലാകാലങ്ങളിൽ നിയമങ്ങൾക്കും അധികാരങ്ങൾക്കും വിധേയപ്പെട്ടുതന്നെയാണ് സഭ വർത്തിച്ചിട്ടുള്ളത്. പരിശുദ്ധനായ പൗലോസ് ശ്ലീഹാ ഒരു റോമൻ പൗരൻ എന്നുള്ള നിലയിൽ വിധേയപ്പെട്ടതും, എന്തിനധികം നമ്മുടെ കർത്താവുപോലും ദ്രമപ്പണം കൊടുക്കുക വഴി വാഴ്ചകളെയും അധികാരങ്ങളെയും ആദരിച്ചതും വിസ്മരിക്കുക സാധ്യമല്ല. അക്രൈസ്തവനായി ഒരു കാലത്ത് നിലകൊണ്ടിരുന്ന കുസ്തന്തിനോസ് ചക്രവർത്തി നിഖ്യാസുന്നഹദോസ് വിളിച്ചുകൂട്ടിയതും സ്മരണാർഹമാണല്ലോ. ഈ വിധം ഒരു രാഷ്ട്രത്തിന്റെ നീതിന്യായ വ്യവസ്ഥയെ മാനിച്ചുകൊണ്ട് ഒരിടയനും ഒരാട്ടിൻകൂട്ടവും എന്ന ആശയത്തിലേക്ക് ഭിന്നതകളെന്യേ അടുത്തുവരിക മാത്രമാണ് സമകാലിക സാഹചര്യത്തിൽ സമാധാനം ഉറപ്പുവരുത്തുവാൻ സ്വീകാര്യമായ മാർഗ്ഗം.

കൂടുതൽ വ്യവസ്ഥാപിതവും ക്രമബദ്ധവുമായ നിലയിൽ സഭാഭരണം നിർവഹിക്കപ്പെടണമെങ്കിൽ മുൻപ് സൂചിപ്പിച്ച വിധത്തിൽ നാം അടുത്തുവന്നേ മതിയാവൂ. നിലവിലുള്ള തർക്കം അധികാരസീമയെ സംബന്ധിച്ച് തന്നെയാണ്. എപ്പോഴെല്ലാം സഹോദരീ സഭയായി നാം വീക്ഷിച്ചിരുന്ന അന്ത്യോഖ്യാസഭ മലങ്കരസഭയുടെ ആഭ്യന്തര കാര്യങ്ങളിൽ കൈകടത്താൻ ശ്രമിച്ചിട്ടുണ്ടോ, അപ്പോഴെല്ലാം ഇവിടെ ഗുരുതരമായ പ്രശ്നങ്ങൾ ഉളവായിട്ടുണ്ട്. 1876-ൽ പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസും അനന്തരം അദ്ദേഹത്തിന്റെ പിൻഗാമികളും മലങ്കരസഭയുടെമേൽ ലൗകികാധികാരം സ്ഥാപിക്കുവാൻ കിണഞ്ഞുപരിശ്രമിച്ചിട്ടുണ്ട്. ഈ സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും അടിയറവ് വയ്ക്കുന്നതിലും ഭേദം പ്രാണത്യാഗം ചെയ്യുന്നതാണ് എന്ന് വിശ്വസിച്ച സഭാപിതാക്കന്മാരുടെ പിന്മുറക്കാരായ നാം അത് അഭംഗുരം കാത്തുസൂക്ഷിക്കുവാൻ പ്രതിജ്ഞാബദ്ധരാണ്. ആയതിനാൽതന്നെ അനീതിപൂർവ്വം നമ്മോട് നടത്തിയ ഇടപെടലുകളെ ചെറുത്തുനിന്നേ മതിയാവൂ. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ അധികാരത്തിൻ കീഴിൽ, 1934-ലെ ഭരണഘടന പ്രകാരം, കോടതിതന്നെ പ്രസ്താവിച്ച പ്രകാരം

*(ശേഷം 26-ാം പേജിൽ)*

# Crossword Puzzle 3

## Exodus

-KVG




### Across

4. They could not drink the water, for they were bitter
6. It was like a small white seed and tasted like dosa with honey
7. I am a foreigner in this land
9. It will be a sign to mark the houses in which you live
10. Rules that God give to moses (Two Words)

### Down

1. There were twelve springs and seventy palm trees, where camped by the water
2. The lord had come down on it in fire
3. Jewish holiday with origin in Exodus
5. It is permanent sign between the people of Israel and the Lord
8. A land of Milk and…..

---

*ഉത്തരങ്ങൾ Director General, OSSAE Central Office, Devalokam, Kottayam-686 004 എന്ന വിലാസത്തിലോ thesundayschoolossae@gmail.com എന്ന ഈമെയിലിലോ അയയ്ക്കുക.*

**Last Date to get answers 30-04-2020**

**Answers – CROSS WORD 2**

**Across**

4. Potiphar
5. Haran
7. Bethel
10. Melchizedek

**Down**

1. Rainbow
2. Dothan
3. Machpelah
6. Rameses
8. Babel
9. Nimrod

**പൂർണ്ണമായും ശരിയായ ഉത്തരങ്ങൾ അയച്ചവർ**

1. Sherry Varghese, St. Mary's, Pathamuttom, Kottayam
2. Jolly Varghese, Mar Behanan Vazhamuttom West, Thumpamon
3. Jesteena Susan Thomas, Yordhanpuram Church, Pandanad, Chengannur
4. Silpa Thomas, St. Mary's, Thottupuram, Thumpamon
5. Jesna Roy
6. Linumol C. Abraham, St. Johns Karimba, Palakkad
7. Anju Johnsy, St. Mary's, Edvankad
8. Jenitta Ann Sobi, St.George, Olavakkode
9. Ansa Lia Regi, St. Mary's, Venmony, Chengannur
10. Ani Cherian, MGM Sunday School

| വേദപഠന സർട്ടിഫിക്കറ്റ് പരീക്ഷയിൽ A+ ലഭിച്ച വിദ്യാർത്ഥികൾ | | | | | |
|---|---|---|---|---|---|
| **SL** | **GRADE** | **CLASS** | **NAME OF THE** | **NAME OF THE SUNDAY SCHOOL** | |
| **1** | A+ | 10 | TITUS WILON | ST.GEORGE | PARAMTHEL |
| **2** | A+ | 10 | ANITTA ANIMON | MAR GREGORIOS | PAZHAKULAM |
| **3** | A+ | 10 | NEENU SUSAN THANKACHAN | ST STEPHENS | PATHANAPURAM |
| **4** | A+ | 10 | NOEL SAM VARGHESE | ST GEORGE | CHEPPDU |
| **5** | A+ | 10 | FEBA ELIZABETHU SABU | ST THOMAS | KARTHIKAPALLY |
| **6** | A+ | 10 | REEMA ELSA SHAJI | ST GREGORIOS | KARAKAD |
| **7** | A+ | 10 | KRIPA SARA ABEY | ST GEORGE | KONNI |
| **8** | A+ | 10 | ANISHA MERLIN SHIBU | ST GROGORIOS | NANNUVAKKADU NORTH |
| **9** | A+ | 10 | DALEENA ANNA SABU | ST GREGORIOS | NANNUVAKKADU NORT |
| **10** | A+ | 10 | AGNUS RACHEL SHIJU | ST SIMONS | KUMBAZHA |
| **11** | A+ | 10 | SHINJU ABRAHAM | ST THOMAS | OMALLOOR |
| **12** | A+ | 10 | LIA RACHEL JIJI | MAR BARSAUMA | PANACKAL |
| **13** | A+ | 10 | LENA RACHEL MANOJ | ST GEORGE | ARUVAPPULAM |
| **14** | A+ | 10 | SHINI SHAIJU | ST MARYS | VAKAYAR |
| **15** | A+ | 10 | ATHULYA MOL JOSEPH | ST MARYS | THALAYANATHADOM |
| **16** | A+ | 10 | SHERIL SHIBU | ST GEORGE | ERAMATHOOR |
| **17** | A+ | 10 | RIYA NINAN | ST MARYS | VALANJAVATTOM |
| **18** | A+ | 10 | SNEHA MARIAM JOHN | ST GREGORIOS | KUTTAPUZHA |
| **19** | A+ | 10 | AGNUS ANNA VARGHESE | MGM | MUNDIYAPPALLY |
| **20** | A+ | 10 | ANGEL ZACHARIAH | ST STEPHENS | MEENTHALAKKARA |
| **21** | A+ | 10 | ANNA SUSAN SABU | MGM | KALLUPPARA |
| **22** | A+ | 10 | CINTA SUSAN THOMAS | ST THOMAS | VADAKKAN MANNOOR |
| **23** | A+ | 10 | AZIN LIZBETH REJI | ST THOMAS | MEENADOM |
| **24** | A+ | 10 | SNEHA SUSAN JACOB | ST THOMAS | KANGAZHA |
| **25** | A+ | 10 | ARSHA JOJI | ST GEORGE | THEKKADY |
| **26** | A+ | 10 | NAVEEN JOHNY | ST MARYS | ONAKKOOR |
| **27** | A+ | 10 | SUMARIYA JAMES | ST THOMAS | MUVATTUPUZHA |
| **28** | A+ | 10 | ANJALY BIJU | ST GEORGE | KATHIPARATHADAM |
| **29** | A+ | 10 | ANN SUSAN THOMAS | ST MARYS | THRIKKUNNATHU SEMINARY |
| **30** | A+ | 10 | ALEXANDER BIJU ISSAC | ST GEORGE | KALAMASSERY |
| **31** | A+ | 10 | ALWINS K WILSON | ST GEORGE | ADUPPUTTY |
| **32** | A+ | 10 | ALINA ANNA EAPPEN | ST JOHNS | KARIMBA |
| **33** | A+ | 10 | FEBA PHILIPOSE | ST JOHNS | KOLITHATTU |
| **34** | A+ | 10 | SREYA SAJI | ST PETERS | MEENANGADI |
| **35** | A+ | 10 | EMILINA MARY SAJI | ST GREGORIOS PRAYER GROUP RIYADH | |

| മത്സരപരീക്ഷകളിൽ A+ ലഭിച്ച വിദ്യാർത്ഥികൾ | | | | |
|---|---|---|---|---|
| **Name of Candidate** | **School** | **Place** | **Diocese** | **Class** |
| John P. Edayil | St. George Sunday School | Thumpamon Eram | Thumpamon | V |
| Nathan John Ronson | St. Mary's Sunday School | Puthen Peedika South | Thumpamon | V |
| Jibin Oommen Josey | St. George Sunday School | Vengal | Niranam | V |
| Feba Susan Babychen | St. John's Sunday School | Poraloor | Kottayam | V |
| Merlin | St. John's Sunday School | Manalithra | Kunnamkulam | V |
| Alan Biju | St. Antony Sunday School | Thannithodu | Thumpamon | VI |
| Noyal Thomas | Mar Baselius Sunday School | Vennikulam | Niranam | VI |
| Kesiya Mariyam Mathew | St. George Cathedral Sunday School | Palayam | Thiruvananthapuram | VI |
| Ann Mary Jacob | St. Peters & St. Paul's O.S.C. | Vattiyoorkavu | Thrivananthapuram | VI |
| Aleena Susan Cherukalethu | St. Gregorios Sunday School | Karakad | Chengannur | VI |
| Aksa Mariam John | St. Mary's Sunday School | Venmony | Chengannur | VI |
| Annamol V. Kurian | St. Thomas Sunday School | Vellukutta | Kottayam | VI |
| Abigali M.S. | Mar Elia Cathedral Sunday School | Kottayam | Kottayam Central | VI |
| Kesia Maria Reji | St. Peters & St. Pauls Sunday School | Puthencruz | Kandanadu West | VI |
| Chris Varghese | St. Peters & St. Pauls Sunday School | Puthencruz | Kandanadu West | VI |
| Aksa Saji | St. Mary's Orthodox Syrian S.S. | Onakkoor | Kandanadu West | VI |
| Binet Baby | St. Mary's Orthodox Syrian S.S. | Onakkoor | Kandanadu West | VI |
| Angel C. Jilmi | St. Mary's Sunday School | Arthat | Kunnamkulam | VI |
| Rishona Rajesh A. | M.G.M. Sunday School | Chowannoor | Kunnamkulam | VI |
| Elizabeth P. Sam | St. Mary's Sunday School | Alancherry | Thiruvananthapuram | VII |
| Hanna Sam | Mar Samavoon Dosthini S S | Ummanoor | Kottarakkara Punalur | VII |
| Ann Mary Binu | Mar Baselius Sunday School | Chunakkara | Mavelikkara | VII |
| Manna Susan George | St. George Sunday School | Karichal | Mavelikkara | VII |
| Harsha Susan Binoy | St. Mary's Sunday School | Venmony | Chengannur | VII |
| Anna Merin Chacko | St. Mary's Sunday School | Venmony | Chengannur | VII |
| Ansa Liya Reji | St. Mary's Sunday School | Venmony | Chengannur | VII |
| Aleena Anil | MGM Sunday School | Manthilir, Kulanada | Chengannur | VII |
| Angel Hanna Mathew | St. George Sunday School | Kallumkal West | Chengannur | VII |
| Sara Mary Shyju | St. Mary's Sunday School | Thottupuram | Thumpamon | VII |
| Neha Ann Biju | MGM Sunday School | Nariapuram | Thumpamon | VII |
| Sona Elsa Biju | St. Behanan's Sunday School | Kodumon | Thumpamon | VII |
| Maria Ann Mathulla | St. Mary's Sunday School | Pandankery | Niranam | VII |
| Sabrina Susan Varughese | St. Mary's Sunday School | Pulikeezhu | Niranam | VII |
| Ciya Ann Thomas | St. Thomas Sunday School | Vadakkanmannoor | Kottayam | VII |
| Rositta M. Kothanil | Sehion Sunday School | Kothala | Kottayam | VII |
| Alen Benoy | Sehion Sunday School | Kothala | Kottayam | VII |

| | | | | |
|---|---|---|---|---|
| Anstin Shibu Philip | St. Thomas Sunday School | Vellukutta | Kottayam | VII |
| Aksa Elizabeth Kurian | Mar Gregorios Sunday School | Njaliyakuzhy | Kottayam | VII |
| Riya Anna Mathias | St. Peter's Sunday School | Vazhoor | Kottayam | VII |
| Lighina Biju | St. Thomas Sunday School | Memury | Kandanadu West | VII |
| Angelia Maria Mathews | St. Mary's Orthodox Cathedral SS | Ernakulam | Kochi | VII |
| Alka Anna Ben | St. John's Sunday School | Pampakuda | Kandanadu West | VII |
| Hanna Sajan | St. Gregorios Sunday School | Peroorkada | Thiruvananthapuram | VIII |
| Lisha Jins | St. George Sunday School | Kunnam | Mavelikkara | VIII |
| Rojan Jose | St. Elia's Sunday School | Budhannoor | Chengannur | VIII |
| Emilin Rachel Reji | St. Thomas Sunday School | Omalloor | Thumpamon | VIII |
| Mathew P. Edayil | St. George Sunday School | Thumpamon Eram | Thumpamon | VIII |
| Kesia Anna Mathew | St. Gregorios Sunday School | Kollampadi | Thumpamon | VIII |
| Abrida Jack Tom | Mar Baselios Sunday School | Kurichy | Kottayam | VIII |
| Neha Elsa Shajan | St. Mary's Sunday School | Karattukunnel | Kottayam | VIII |
| Hima Ann Salu | St. John's Cathedral Sunday School | Pallivathuckal | Kottayam | VIII |
| Anatt Anna Binu | Mar Gregorios Sunday School | Njaliyakuzhy | Kottayam | VIII |
| Rahan Sam Jaison | St. George Sunday School | Melaparayil | Kunnamkulam | VIII |
| Aneetta Ann Saji | St.George Sunday School | Padinjaretheruvu | Kottarakkara Punalur | IX |
| Aan Susan Binoy | St. Antony Sunday School | Thannithodu | Thumpamon | IX |
| Jia John | St. Thomas Sunday School | Bethany | Nilackal | IX |
| Melvin Tom Robi | St. George Sunday School | Kattapuram | Niranam | IX |
| Anna Joy | St. George Sunday School | Kizhumuri | Kandanadu West | IX |
| Binitta Ann Biju | St. Kuriakose Sunday School | Anandappally | Adoor Kadampanadu | IX |
| Navomy Mariya Alex | St. Thomas Sunday School | Kangazha | Kottayam | IX |

*(22-ാം പേജിൽനിന്ന് തുടർച്ച)*

ഒരു ട്രസ്റ്റിന്റെ എല്ലാവിധ സവിശേഷതകളും നിലനിർത്തിക്കൊണ്ട് നാം അണിനിരക്കേണ്ടതാണ്.

ഇടവകപ്പള്ളികളും സ്വത്തുവകകളും ഒരു ട്രസ്റ്റിന്റെയാണ്. അതിൻകീഴിൽ ഏകകണ്ഠേന നിലകൊള്ളേണ്ടത് അനിവാര്യമാണ്. അഡ്വക്കേറ്റ് പ്രശാന്ത് ഭൂഷണിന്റെ ഭാഷയിൽ പറഞ്ഞാൽ മറുപക്ഷം എന്ന പ്രസ്താവനയ്ക്കുപോലും പ്രസക്തിയില്ല. ഒരൊറ്റ ആട്ടിൻകൂട്ടമായി, ഒരൊറ്റ ഇടയൻകീഴിൽ മലങ്കരസഭ എന്ന ആശയം സാക്ഷാത്കരിക്കപ്പെടേണ്ടതാണ്.

എന്നാലിന്ന് ചാനലുകളിലെ അന്തിചർച്ചകൾക്കാണ് പൊതുസമൂഹം പലപ്പോഴും പ്രാമുഖ്യം കല്പിക്കുന്നത്. വികാരവേലിയേറ്റങ്ങൾക്ക് ആ വിധത്തിലുള്ള തിമിർപ്പുകളും അരങ്ങുതകർക്കുമ്പോൾ മലങ്കരസഭ പൊതുസമൂഹത്തിന്റെ മുന്നിൽ അനല്പമായി വിചാരണ ചെയ്യപ്പെടുന്നുണ്ട്. എന്നാൽ ഒന്നോർക്കുക, നിമിഷനേരംകൊണ്ട് ഉളവാക്കുന്ന അഭിപ്രായ നിർമ്മിതിക്ക് അനുസരിച്ചല്ല മലങ്കരസഭ തീരുമാനങ്ങൾ എടുക്കുന്നത്. ആ തീരുമാനങ്ങൾ വ്യക്തമായ ചരിത്രസ്മരണകളുടെ സന്താനമാണ്, സ്വത്വബോധത്തിന്റെ ഉണർവ്വാണ്. നൂറ്റാണ്ടുകൾ നീണ്ടുനിന്ന അഗ്നിപരീക്ഷണങ്ങളാൽ സ്ഫുടം ചെയ്തെടുക്കപ്പെട്ട ബോധ്യങ്ങളുടെ കനകവെളിച്ചത്തിൽ നിലനിന്നുകൊണ്ട് വസ്തുതകളെ സൂക്ഷ്മമായി വിശകലനം ചെയ്യുന്നപക്ഷം ബോധ്യമാക്കുന്ന വസ്തുത ഇതാണ് ഒരൊറ്റ ഇടയനും, ഒരാട്ടിൻകൂട്ടവും എന്നുള്ളതാണ് സഭാസമാധാനത്തിന്റെ സമവാക്യം. •

# സൺഡേസ്കൂൾ അറിയിപ്പുകൾ

## • സിലബസിലുള്ള മാറ്റം (2020)

5, 11, 12 എന്നീ ക്ലാസ്സുകളിലെ സിലബസിലാണ് അല്പം മാറ്റം വന്നിരിക്കുന്നത്. അഞ്ചാം ക്ലാസ്സിലെ 11, 12 പാഠങ്ങളിലെ പ്രാർത്ഥനയുടെ പാഠങ്ങൾക്കു പകരം വി. കുർബ്ബാനയിലെ പ്രതിവാക്യങ്ങളുടെ പഠനമാണ് പുതിയ പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. മറ്റു മാറ്റങ്ങൾ ഒന്നുംതന്നെ ഇല്ല.

പന്ത്രണ്ടാം ക്ലാസ്സിലെ പുസ്തകങ്ങളുടെ ക്രമീകരണത്തിൽ അധികം മാറ്റങ്ങൾ വന്നിട്ടുണ്ട്. അദ്ധ്യാപനവുമായി ബന്ധപ്പെട്ട എട്ടുപാഠങ്ങൾ നാലുപാഠങ്ങളായി ചുരുക്കി ഒരു യൂണിറ്റാക്കി. ഇൻഫർമേഷൻ ടെക്നോളജി, സുസ്ഥിരവികസനം തുടങ്ങിയവ ഉൾപ്പെടുന്ന അവസാനത്തെ എട്ടുപാഠങ്ങൾ ചുരുക്കി നാലു പാഠങ്ങൾ ഉൾപ്പെടുന്ന 'പരിസ്ഥിതി, ശാസ്ത്രം, ആരോഗ്യം' എന്ന ഒരു യൂണിറ്റാക്കി. 'പ്രാർത്ഥനകളും, പ്രാർത്ഥനാഗീതങ്ങളും' എന്ന പേരിൽ ഒരു യൂണിറ്റ് അവസാനം പുതുതായി ചേർത്തിരിക്കുന്നതിനാൽ പന്ത്രണ്ടാം ക്ലാസ് പരീക്ഷയ്ക്ക് പഠിക്കേണ്ട പ്രാർത്ഥനകളും, ഗീതങ്ങളും നിജപ്പെടുത്തി. പതിനൊന്നാം ക്ലാസ്സിലെ 'ഓർത്തഡോക്സ് ആരാധന' എന്ന യൂണിറ്റ് പന്ത്രണ്ടാം ക്ലാസ്സിൽ ഉൾപ്പെടുത്തി ആകെ യൂണിറ്റ് ഏഴായി നിലനിർത്തി. 19 നവംബർ മുതൽ പുതിയ പുസ്തകങ്ങൾ വിപണിയിലുണ്ട്.

ഈ പുസ്തകങ്ങളുടെ ഇംഗ്ലീഷ് പരിഭാഷ കേരളത്തിൽ ഉപയോഗിക്കുന്നവർ ഈ മാറ്റങ്ങൾ ശ്രദ്ധിക്കുക. ഇംഗ്ലീഷ് പരിഭാഷ പുതുതായി അച്ചടിച്ചിട്ടില്ല.

പതിനൊന്നാം ക്ലാസ്സിലെ 'ഓർത്തഡോക്സ് ആരാധന' എന്ന യൂണിറ്റ് പന്ത്രണ്ടാം ക്ലാസ്സിൽ ഉൾപ്പെടുത്തിയിരിക്കുന്നതിനാൽ പതിനൊന്നാം ക്ലാസ്സിൽ ഈ യൂണിറ്റ് പഠിക്കേണ്ടതില്ല. ഈ യൂണിറ്റ് ഒഴിവാക്കിയുള്ള പുസ്തകം പ്രസിദ്ധീകരിച്ചിട്ടില്ല. 2020-ലെ Schedule of work ശ്രദ്ധിക്കുക.

**• 2020-ലെ പൊതുപരീക്ഷയും മത്സരപരീക്ഷയും 2021 ജനുവരി രണ്ടാം തീയതിശനിയാഴ്ചയായിരിക്കും നടക്കുന്നത്.** കലണ്ടറുകളും ഡയറിയും പ്രസിദ്ധീകരിച്ചശേഷമാണ് പരീക്ഷാബോർഡ് ഈ തീരുമാനം എടുത്തത് എന്നതുകൊണ്ട് കലണ്ടറിലും ഡയറിയിലും തീയതി മാറിയാണ് അച്ചടിച്ചിരിക്കുന്നത്.

**2020-ലെ സഹപാഠ്യ മത്സരങ്ങൾക്കായി തെരഞ്ഞെടുത്തിട്ടുള്ള പ്രസംഗവിഷയങ്ങളും സമൂഹഗാനത്തിനായി അനുവദിക്കപ്പെട്ടിട്ടുള്ള ഗീതങ്ങളും ചുവടെ ചേർക്കുന്നു.**

*പ്രസംഗം സബ്ജൂണിയർ*

**നല്ല സ്നേഹിതൻ, നല്ല ശീലങ്ങൾ**

*പ്രസംഗം ജൂണിയർ*

**നമുക്ക് നമസ്കരിക്കാം, ഒരുമിച്ച് ജീവിക്കാം**

*സമൂഹഗാനം*

**കൂദാശാക്രമത്തിലെ വി. മാമോദീസായുടെ ഗീതങ്ങൾ മാത്രം**

# അർത്ഥതലങ്ങളിലേക്ക്

**ദൈ**വപുത്രന്റെ മനുഷ്യാവതാരം, പുതുവർഷം എന്നീ ആഘോഷങ്ങൾക്കുശേഷം ദനഹാപ്പെരുന്നാളും മൂന്നുനോമ്പും കഴിഞ്ഞിരിക്കുകയാണ്. കർത്താവിന്റെ ദേവാലയ പ്രവേശനം (മായൽത്തോ) ഈ വർഷം ഞായറാഴ്ചതന്നെ ആയിരുന്നു. പുതുവർഷാരംഭദിനമായ ജനുവരി ഒന്നിനുതന്നെയാണ് കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാളും, കപ്പദോക്യൻ പിതാക്കന്മാരുടെയും സകല മല്പാന്മാരുടെയും ഓർമ്മ എന്നതും നാം ശ്രദ്ധിച്ചുകാണുമെന്ന് വിശ്വസിക്കുന്നു. ഫെബ്രുവരി 24-നു നമ്മുടെ കർത്താവ് അനുഷ്ഠിച്ച 'വലിയനോമ്പ്' ആരംഭിക്കുകയാണ്. അതോടനുബന്ധിച്ച് നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ സ്മരണയും നാം ആചരിക്കും. മാർച്ച് 18-ാം തീയതിയാണ് പാതിനോമ്പ്. അന്നേദിവസം എഡേസായിലെ അബ്ഗാർ രാജാവിന്റെ സ്മരണയുടെ ദിവസം കൂടിയാണെന്നും അന്നേദിവസത്തെ പ്രത്യേക ഗീതം പരിശോധിച്ചു മനസ്സിലാക്കുക. എഡേസായിലെ രാജാവായിരുന്ന അബ്ഗാർ, രോഗിയായ തന്നെ സുഖപ്പെടുത്തണമെന്ന് യേശുക്രിസ്തുവിന് ഒരു കത്ത് എഴുതിയെന്നും തന്റെ സ്വർഗ്ഗാരോഹണശേഷം ഒരു ശിഷ്യനെ അയച്ചുകൊള്ളാം എന്ന് യേശുക്രിസ്തു മറുപടി നല്കിയെന്നുമാണ് പാരമ്പര്യം. അതനുസരിച്ച് എഴുപത് അറിയിപ്പുകാരിൽ ഒരുവനും മാർത്തോമ്മാ ശ്ലീഹായുടെ ശിഷ്യനുമായ മാർ ആദായി, അബ്ഗാർ രാജാവിനെ സന്ദർശിച്ചു എന്നും പാരമ്പര്യമുണ്ട്.

ക്രിസ്തുമസിന്റെ രാത്രിപ്രാർത്ഥനയിൽ സംബന്ധിച്ചപ്പോൾ കൗതുകകരമായി തോന്നിയ ഒരു ഗീതം ചുവടെ ചേർക്കുന്നു.

"ഗ്രഹയൂഥത്തെയാംഗ്യത്താൽ-കാലാവസ്ഥിതിയുളവാകുംമ-
ടത്ഭുതവേഗത്തിൽ-പായിച്ചീടുന്നോൻ
നീന്തീ ശിശുപോൽ സ്വകജനിയാൽ-ശ്രീയാർന്നൊരു ബേത്‌ലഹേമിൽ"

അതായത് ഗ്രഹങ്ങളെയെല്ലാം കാലാവസ്ഥാവ്യതിയാനങ്ങൾ ഉണ്ടാക്കുന്ന രീതിയിൽ അത്ഭുതകരമായ വേഗത്തിൽ തന്റെ ആംഗ്യത്താൽ പായിക്കുന്നവൻ തന്റെ ജനനത്താൽ പ്രകാശപൂർണ്ണമായ ബേത്‌ലഹേമിൽ ഒരു ശിശുവിനെപ്പോലെ നീന്തിക്കളിക്കയാണ്.

ഗ്രഹങ്ങളുടെ കറക്കം മൂലമാണ് കാലാവസ്ഥയ്ക്ക് വ്യതിയാനങ്ങൾ ഉണ്ടാകുന്നത് എന്നും, അത്ഭുതകരമായ വേഗത്തിലാണ് അവ ഓടിക്കൊണ്ടിരിക്കുന്നത് എന്നും പിതാക്കന്മാർ പണ്ടുതന്നെ മനസ്സിലാക്കിയിരുന്നു എന്നത് അത്ഭുതം തന്നെ. (നാം നിൽക്കുന്ന ഭൂമി സെക്കന്റിൽ ഏകദേശം 30 കി. മീ. വേഗതയിൽ സൂര്യനു ചുറ്റും കറങ്ങുന്നു എന്ന് മനസ്സിലാക്കുമ്പോഴാണ് പിതാക്കന്മാരുടെ ദൈവികജ്ഞാനത്തെക്കുറിച്ച് നമുക്ക് വെളിച്ചം കിട്ടുന്നത്).

സമാധാനത്തോടെയും അനുതാപത്തോടെയും നമുക്ക് വി. വലിയനോമ്പിലേക്കു പ്രവേശിക്കാം.

**ചെറിയാൻ തോമസ്**